7914.

KERALA EDITION

# വ്യാഴവട്ടസ്മരണകൾ

*[Prescribed as Nondetailed Text for Standard X. Vide Kerala Gazette dated 10th June 1958]*

556

ബി. കല്യാണിഅമ്മ.

# വ്യാഴവട്ടസ്മരണകൾ

ഗ്രന്ഥകർത്രി:

ബി. കല്യാണിഅമ്മ,

ബി. എ., എൽ. ടി.

പ്രസാധിക:

കെ. ഗോമതിഅമ്മ

1958/1133]　　[വില: 1-25.



ശ്രീമാൻ കെ. രാമകൃഷ്ണപിള്ള

# ശ്രീമാൻ കെ. രാമകൃഷ്ണപിള്ള
## അവർകളുടെ
# ജീവചരിത്രസംഗ്രഹം

**തി**രുവിതാംകൂർസംസ്ഥാനത്തിൽ നെയ്യാററിങ്കരെ താലൂക്കിൽ അതിയന്നൂരംശത്തിൽ തെക്കേക്കൂടില്ലാവീട്ട് എന്നു പ്രസിദ്ധമായൊരു നായർഭവനമുണ്ടായിരുന്നു. ഈ മാന്യതറവാട്ടിൽ കൊല്ലവർഷം പത്താംനൂററാണ്ടിൻെറ പൂർവ്വാർദ്ധത്തിൽ മല്ലൻ എന്നു പേരായിരുന്ന ഒരു പ്രഖ്യാതപുരുഷൻ കാരണവസ്ഥാനമേററു കുടുംബഭരണം ചെയ്തിരുന്നു. ഇദ്ദേഹമാകട്ടെ, കാലോചിതവും പ്രായോചിതവുമായ കൃഷിപ്പണിയിൽ ഏർപ്പെട്ടിരുന്നതിനിടയിൽ പലപ്പോഴും വിനോദത്തിനുവേണ്ടി ഭവനത്തിനു സമീപമുണ്ടായിരുന്ന കാടുകളിൽ നായാട്ടുചെയ്ക പതിവുണ്ടായിരുന്നു. തിരുവിതാംകൂർരാജ്യനഭോമണ്ഡലം എട്ടുവീടന്മാരുടേയും തമ്പിമാരുടേയും മത്സരത്താൽ തമോബാധിതമായിരുന്ന കാലത്ത്, ഒരു ദിവസം മല്ലൻകാരണവർ വില്ലുമമ്പുമായി കാട്ടിൽ കടന്നു വേട്ടയ്ക്കൊരുമ്പെട്ട സമയം ശത്രുക്കളിൽനിന്നു ഒളിച്ചോടിപ്പോയിരുന്ന മാർത്താണ്ഡവർമ്മ യുവരാജാവുതിരുമനസ്സിനെ യാദൃച്ഛികമായി അവിടെ കാണുകയും കാര്യം മനസ്സിലായ ഉടൻ തിരുമനസ്സിലേയ്ക്കു വേണ്ട ഉപചാരങ്ങൾ ചെയ്തു ശത്രുബാധ ഒഴിഞ്ഞ ദിക്കോളം സ്വസ്ഥസ്ഥത്തിൽ വഹിച്ചു കൊണ്ടാക്കുകയും ചെയ്തു. ഈ ഉപകാരത്തെ അനുസ്മരിച്ച്, അനന്തരകാലത്തിൽ, മാർത്താണ്ഡവർമ്മ മഹാരാജാവുതിരുമനസ്സുകൊണ്ടു മല്ലൻകാരണവർക്ക് ഏകദേശം അമ്പതേക്കർ ഭൂമിയും പന്ത്രണ്ടുമുറി പുരയിടവും നെയ്യാററിങ്കരെ കൃഷ്ണക്ഷേത്രത്തിൽ ചില 'പതിവു'കളും സമ്മാനമായി പേരിൽ

പതിച്ചുകൊടുത്തു; പേരാർ എന്ന സ്ഥാനവും കല്പിച്ചുകൊടുത്തു-നെയ്യാററിങ്കരെ കോട്ടയ്ക്കകത്തു് ഇപ്പോൾ മല്ലപ്പിള്ളി പുത്തൻവീടു് എന്നു വിളിച്ചുവരുന്ന ഭവനം മല്ലൻപേരാർക്കു രാജസമ്മാനമായി ലഭിച്ച ഗൃഹങ്ങളിൽ ഒന്നാണു്. മല്ലൻപേരാരുടെ മരണാനന്തരം ഒരു നൂററാണ്ടിൽപ്പരം കഴിഞ്ഞശേഷമാണു് ഈ ഗൃഹത്തിൽവെച്ചു് അദ്ദേഹത്തിൻെറ വംശജനായ ശ്രീമാൻ കെ. രാമകൃഷ്ണപിള്ള അവർകൾ ഭൂജാതനായതു്.

കൊല്ലവഷം 1053-ാമാണ്ടു് (1878) ഇടവമാസം 16-ാംനു-മീനംരാശിയിൽ പൂരുരുട്ടാതിനക്ഷത്രത്തിൽ പുലരാൻ രണ്ടരനാഴികയുള്ളപ്പോൾ, പക്ഷികൾ വിശ്രമമൊഴിഞ്ഞു ചലിക്കയും ചിലയ്ക്കയും ചെയ്തുതുടങ്ങിയ സമയം, പ്രസ്തുതകഥാപുരുഷനായ ശിശു ഭൂലോകരംഗത്തിൽ പ്രവേശിച്ചു. നെയ്യാററിങ്കരെതാലൂക്കിലെ ഒരു പൌരപ്രമാണിയും മുൻസിഫ്കോടതിയിലെ പ്രസിദ്ധവക്കീലന്മാരിൽ ഒരാളുമായ എം. കേശവപിള്ള അവർകളുടെ ജ്യേഷ്ഠസഹോദരിയായ ചക്കിഅമ്മ അവർകളാണു് കഥാനായകൻെറ മാതാവു്; പിതാവു്, മംഗലാപുരത്തുകാരനായ ബ്രഹ്മശ്രീ നരസിംഹൻപോററി അവർകളും. പോററി അവർകൾ അക്കാലത്തു നെയ്യാററിങ്കരെ കൃഷ്ണക്ഷേത്രത്തിലെ ശാന്തിക്കാരനായിരുന്നു. ഇദ്ദേഹം ശക്തിമാനും അരോഗദൃഢഗാത്രനും പാചകവിദ്യയിൽ നൈപുണ്യം സമ്പാദിച്ച ആളും ആയിരുന്നു. ഇദ്ദേഹത്തിൻെറ വാദ്ധക്യകാലത്തുപോലും നെയ്യാററിങ്കരെപട്ടണത്തിലും സമീപപ്രദേശത്തും ഉണ്ടായിരുന്ന ഗൃഹസ്ഥപ്രമാണികൾ തങ്ങളുടെ ഭവനങ്ങളിലും ക്ഷേത്രങ്ങളിലും ഉണ്ടാകാറുള്ള സദ്യകൾക്കു് ഇദ്ദേഹത്തിൻെറ സഹായത്തേയും മേൽനോട്ടത്തേയും ക്ഷണിച്ചിരുന്നതായി കേൾവിയുണ്ടു്. ഒരിക്കൽ ഇദ്ദേഹവും തൻെറ ചില സ്നേഹിതന്മാരുംകൂടി ഒരു കായബലപരീക്ഷ നടത്തി. നെയ്യാററിങ്കരെകൊട്ടാരത്തിൽ കിടന്നിരുന്ന ഒരു വലിയ കരിങ്കല്ലുണ്ടയെ പൊക്കിയെടുക്കുവാൻ ശ്രമിച്ചതിൽ പോററി അ-

വർകൾക്കല്ലാതെ മററാക്കും സാധിച്ചില്ല. ഇദ്ദേഹമാകട്ടെ, യാതൊരു പ്രയാസവുംകൂടാതെ അതിനെ പൊക്കിയെടുത്തു തൻെറ തലയ്ക്കു മുകളിലൂടെ പിന്നോക്കം വലിച്ചെറിഞ്ഞു.

കഥാനായകൻ തൻെറ മാതാപിതാക്കന്മാരുടെ കനിഷ്ഠസന്താനവും പ്രിയപുത്രനുമായിരുന്നു. ഇദ്ദേഹത്തിനു രണ്ടു സഹോദരന്മാരും രണ്ടു സഹോദരിമാരും ഉണ്ടായിരുന്നു. ഇവരിൽ ഒരു സഹോദരൻ മരിച്ചുപോയി. മൂത്ത ജ്യേഷ്ഠനായ ശ്രീമാൻ അയ്യപ്പൻപിള്ള അവർകളും സഹോദരിമാരായ ശ്രീമതി കാത്ത്യായനിയമ്മ അവർകളും ശ്രീമതി ഭഗവതിഅമ്മ അവർകളും ഇപ്പോഴും ജീവിച്ചിരിപ്പുണ്ടു്.

ഇദ്ദേഹത്തിൻെറ ജനനഗൃഹമായിരുന്ന മല്ലപ്പിള്ളിവീടു്, ഇപ്പോഴത്തെ പുത്തൻവീട്ടിനോളം, വലുപ്പമോ മോടിയോ പരിഷ്കാരമോ ഉള്ളതായിരുന്നില്ല. അക്കാലത്തു് അതൊരു ചെറിയ മൺപുരമാത്രമായിരുന്നു. ഒരു നടുത്തളവും ഇരുവശത്തും രണ്ടു മുറികളും മുൻഭാഗത്തു് ഒരു വരാന്തയും മാത്രമേ അതിലുണ്ടായിരുന്നുള്ളു. വീട്ടിനു കിഴക്കുഭാഗം രാജപാതയും തെക്കുഭാഗം പഴയ തെരുവീഥിയും ആയിരുന്നു. ഈ ചെറുഗൃഹത്തിൽ അന്നു കഥാനായകനായ ബാലകനും അച്ഛനമ്മമാരും മററു കുട്ടികളും മാത്രമേ പാർത്തിരുന്നുള്ളു. എളിയ നിലയിലാണെങ്കിലും, സുഖത്തോടും സമാധാനത്തോടും സന്തോഷത്തോടുംകൂടി ഇവർ ജീവിതം നയിച്ചുപോന്നു.

നായകനു നാലു വയസ്സാകുന്നതുവരെ ഇവർ മേല്പടി വീട്ടിൽത്തന്നെ പാർത്തു. അപ്പോഴൊക്കെ ബാലകൻ അച്ഛനെപ്പോലെ അരോഗദൃഢഗാത്രനായിരുന്നു. അക്കാലത്തു പലേ വികൃതികൾ കാട്ടി ഓടിച്ചാടി നടന്നിരുന്നു. നാലാംവയസ്സിൽ ഒരിക്കൽ ഹനുമാൻ ലങ്കയെ ചുട്ട കഥ കേട്ടു്, ജ്യേഷ്ഠൻെറ വക ഒരു വലിയ കോണകം എടുത്തു വാലാക്കി അതിൻെറ അററം സന്ധ്യാദീപത്തിൽ കത്തിച്ചു വീട്ടിലെങ്ങും ഓടിച്ചാടി നടന്നു; സ

ന്തോഷിച്ചാൎത്തു കൂകുന്നതു കേട്ട്, അമ്മ വന്നു കാണുകയാൽ അഗ്നിക്കിരയാവാതെ രക്ഷപ്പെട്ടു! എന്നാലും ഈ വികൃതിയുടെ സ്മരണ വിട്ടുപോകാതിരിപ്പാനെന്നു തോന്നുമാറ്, അഗ്നിഭഗവാന്റെ ആലിംഗനമുദ്ര ശരീരത്തിൽ അടയാളപ്പെട്ടു മരണംവരെ മാഞ്ഞുപോകാതിരുന്നു.

മല്ലൻപേരാരുടെ കുടുംബക്കാർ കഥാനായകന്റെ ജനനത്തിനു വളരെ മുമ്പുതന്നെ സ്വത്തു വിഭാഗം കഴിച്ചു ശാഖ പിരിഞ്ഞു വെവ്വേറെ പാൎപ്പാക്കിയിരുന്നു. ഇദ്ദേഹത്തിന്റെ ശാഖയിൽ ഇദ്ദേഹവും അമ്മയും ഇളയമ്മയും അമ്മാമൻ കേശവപിള്ള അവർകളും മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇവരിൽ കഥാനായകന്റെ അമ്മയും കുട്ടികളും മല്ലപ്പിള്ളിവീട്ടിലും ഇളയമ്മയും കുട്ടികളും ഭൎത്തൃഗൃഹത്തിലും അമ്മാമൻ മറെറാരു ഭവനത്തിലും ആയി പാൎത്തുവന്നിരുന്നു. എല്ലാവൎക്കും ഒന്നായി പാൎക്കാൻ തക്ക സൌകൎയ്യമുള്ള ഒരു കുടുംബഗൃഹം ഇല്ലെന്നുള്ള ന്യൂനത പരിഹരിപ്പാനായി, മല്ലപ്പിള്ളിവീടു പൊളിച്ചുപണിയിപ്പാൻ കേശവപിള്ള അവർകൾ ഒരുക്കംതുടങ്ങി. ഇതുനിമിത്തം കഥാനായകനു നാലു വയസ്സു പൂൎത്തിയായശേഷം ജനനഗൃഹം വിട്ടു മാറിപ്പോകേണ്ടി വന്നു.

ബാലകനെ അഞ്ചാംവയസ്സിൽ എഴുത്തിനിരുത്തി. ആദ്യഗുരു നെയ്യാററിങ്കരെ മലയാളംപള്ളിക്കൂടത്തിൽ ഉപാധ്യായനായിരുന്ന കൂട്ടപ്പന നാഗനാഥയ്യർ ആയിരുന്നു. മാമൂൽപ്രകാരമുള്ള വിദ്യാരംഭം ബ്രാഹ്മണഗുരുവിന്റെ മടിയിൽ ഇരുന്നു കഴിച്ചശേഷം നെയ്യാററിങ്കരെ മലയാളപാഠശാലയിൽ പോയി പഠിപ്പാൻ തുടങ്ങി. മൂന്നു കൊല്ലം ഇവിടെ പഠിച്ചു; കൊല്ലംതോറും ക്ലാസ്സുകയററവും കിട്ടി. അക്കാലത്തു പഠിച്ചിരുന്ന പുസ്തകങ്ങളിൽ ചിലതു പാഠമാല, വിജ്ഞാനമഞ്ജരി, സന്മാൎഗ്ഗസംഗ്രഹം, ധനതത്വനിരൂപണം, തമിഴ് ഒന്നും രണ്ടും മൂന്നും പാഠങ്ങൾ ഇവയായിരുന്നു. അന്നു കടലാസ്സിൽ കോപ്പിയെഴുത്തുണ്ടായിരുന്നി

ല്ല; പകരം പനയോലയിൽ ചട്ടംവരയുകയായിരുന്നു. ഉരുണ്ട വടിവിൽ ഭംഗിയുള്ള അക്ഷരങ്ങൾ ബാല്യകാലത്തേ ഓലയിൽ വരഞ്ഞുകാണിക്കയാൽ ഗുരുക്കന്മാർ ബാലകനെ പലപ്പോഴും അഭിനന്ദിച്ചിരുന്നു.

ഇതിനിടയ്ക്കു മുല്ലപ്പിള്ളിപുത്തൻവീടിൻെറ പണിയും വാസ്തുബലിയും കഴികയും കഥാനായകനും കുടുംബവും അവിടെ വീണ്ടും പാർപ്പാക്കുകയും ചെയ്തു.

1062-ൽ (1887 ജനുവരി) ബാലകൻ നെയ്യാററിങ്കരെ ഇംഗ്ലീഷുപാഠശാലയിൽ ചേർന്നു. അക്കാലത്തെ അവിടുത്തെ പഠിപ്പിനേയും പാഠശാലയിൽ നടപ്പായിരുന്ന ചില സമ്പ്രദായങ്ങളേയുംപററി അദ്ദേഹം ഇപ്രകാരം എഴുതിയിരിക്കുന്നു: "അന്നു സ്കൂൾ സത്രത്തിലായിരുന്നു. വാധ്യാന്മാർ രണ്ടു്; ഹെഡ്മാസ്റ്റർ കെ. വേലുപ്പിള്ള, അസിസ്റ്റാൻറു് ആർ. കേശവപിള്ള. Bradshaw's Readers ആയിരുന്നു ഇംഗ്ലീഷ്പാഠ്യപുസ്തകം. ഹെഡ്മാസ്റ്റർ ആദ്യക്ഷരം പഠിപ്പിക്കുമ്പോൾ തലയിൽ കൈവെച്ചു് അനുഗ്രഹിക്കും. അതു കഴിഞ്ഞു കീഴ്ക്ലാസ്സിലേയ്ക്കയയ്ക്കും. അസിസ്റ്റാൻറു വാധ്യാർ ആർ. കെ. പി. സരസൻ; എന്നാൽ പഠിക്കാത്തവരെ ശിക്ഷിക്കുന്ന കാര്യത്തിൽ നിർദ്ദാക്ഷിണ്യൻ. മേൽക്കൈയുടെ ദശ തിരുമ്മുകയാണു് സാധാരണ ശിക്ഷാസമ്പ്രദായം; കഠിനകുററങ്ങൾക്കു പ്രഹരവും. ഹെഡ്മാസ്റ്റർ ഉയർന്നതരം ക്ലാസ്സുകൾ പഠിപ്പിക്കും. ആ ക്ലാസ്സുകളിലെ കുട്ടികൾക്കു പെരമ്പുകൊണ്ടു തല്ലൽ ശിക്ഷ. വണ്ടിക്കുപയോഗിക്കുന്ന തടിച്ച പെരമ്പു രണ്ടായി പിളർന്നു ചെത്തിമിനുക്കി ഉപയോഗിക്കും. ജ്യോമട്രിയിൽ ഒന്നാംപുസ്തകം അഞ്ചാം പ്രമേയം പഠിപ്പിക്കുന്ന സമയം 'ചെവിത്തോണ്ടി Angle is equal to മൈത്താണ്ടി Angle' എന്നു പറഞ്ഞു തലയിൽ കയററിയിരുന്നു."

ഇംഗ്ലീഷുപള്ളിക്കൂടത്തിൽ പഠിത്തം തുടങ്ങിയതോടുകൂടി ഇദ്ദേഹത്തിൻെറ ബാലവികൃതികൾ മിക്കവാറും മാറി. അക്കാല

ത്തെ വിനോദങ്ങളിൽ പ്രധാനമായതു രാമനാട്ടം കഥകളിയായിരുന്നു. നെയ്യാററിങ്കരെപട്ടണത്തിൽ ഏതു വീട്ടിൽ കളിയുണ്ടായാലും അവിടെ കളി കാണ്മാൻ ഹാജരാകും. ഇങ്ങിനെ പല ദിവസം കളി കണ്ടു്, ആട്ടക്കാരുടെ പാട്ടും നാട്യങ്ങളും മററും മനസ്സിലാക്കിയശേഷം അനധ്യായദിവസങ്ങളിൽ കമുകിൻപാള, പനയോല, മടൽ, വർണ്ണക്കടലാസ്സ് എന്നിവകൊണ്ടു കിരീടം, ദംഷ്ട്രം മുതലായ ഉപകരണങ്ങൾ ഉണ്ടാക്കി, ചുട്ടി കുത്തി, വേഷം കെട്ടി സഹോദരന്മാരൊന്നിച്ചു പലപ്പോഴും ആടി രസിച്ചിരുന്നു.

ഇദ്ദേഹത്തിനു കുട്ടിക്കാലത്തേ മത്സ്യമാംസാദികളോടു വലിയ വെറുപ്പായിരുന്നു. പ്രായം ചെന്നശേഷം മാംസം അല്പാല്പം ഉപയോഗിച്ചിരുന്നു. എന്നാൽ ഡാക്ടർമാർ ഉപദേശിച്ചിട്ടുപോലും മത്സ്യം ഒരിക്കലും ഉപയോഗിച്ചിരുന്നില്ല. തൻെറ പാപ്പിടത്തിൽ മത്സ്യം പെരുമാറുന്നതുപോലും ഹിതമായിരുന്നില്ല. ചെറുപ്പകാലത്തിൽ, വീട്ടിൽ മത്സ്യം ഉപയോഗിക്കുന്നതു തടയുവാൻ അധികാരമില്ലാത്ത നാളുകളിൽ, ചില സൂത്രപ്രയോഗങ്ങളാൽ കാര്യം നേടിയിരുന്നു. വീട്ടിൽ മത്സ്യം കൊണ്ടുകൊടുക്കുവാൻ വൃദ്ധയായ ഒരു മുക്കുവസ്ത്രീയുണ്ടായിരുന്നു. ഈ വൃദ്ധ വരുന്ന സമയം നോക്കി ഇദ്ദേഹം സഹോദരന്മാരൊന്നിച്ചു പടിക്കൽ കാവൽനില്ക്കും. ആ സാധു വരുന്നുണ്ടെന്നു കാണുമ്പോൾ അവളെ നോക്കിക്കൊണ്ടു ജ്യോമട്രിയിൽ അന്നന്നു പഠിച്ചിരുന്ന പാഠങ്ങളെ കോപസ്വരത്തിൽ ഉച്ചത്തിൽ വിളിച്ചുപറയും. തന്നെ ഇംഗ്ലീഷിൽ അധിക്ഷേപിക്കുകയോ ചീത്ത പറകയോ ചെയ്കയാണെന്നു വിചാരിച്ചു്, ആ വൃദ്ധ മുഖവും കറുപ്പിച്ചുകൊണ്ടു വീട്ടിൽ കടക്കാതെ മടങ്ങിപ്പോകയും ചെയ്യും.

കേശവപിള്ള അവർകൾ തൻെറ ഭാഗിനേയന്മാരുടെ പഠിത്തവിഷയത്തിൽ പ്രത്യേകം നിഷ്കർഷ കാണിച്ചിരുന്നു. പഠിപ്പിൽ ഉദാസീനത കാണിച്ചവരെ അദ്ദേഹം ക്രമമായി ശിക്ഷിച്ചിരുന്നു. എന്നാൽ സമയം മുഴുവനും 'പുസ്തകപ്പുഴുക്ക'ളായിക്കഴി

പ്പാൻ അദ്ദേഹം അവരെ അനുവദിച്ചിരുന്നില്ല. പുലച്ചേ നാലു മണിക്ക് അദ്ദേഹം കുട്ടികളെ ഉറക്കമുണർത്തും; നാലുമണിമുതൽ അഞ്ചുമണിവരെ വായിക്കുക; അഞ്ചുമുതൽ ആറുവരെ കൃഷിസംബന്ധമായ എന്തെങ്കിലും പണി ചെയ്യുക; ആറുമുതൽ ഏഴുവരെ കുളി, ഭക്ഷണം ഇവ കഴിക്കുക; പിന്നീട് പാഠശാലയ്ക്കു സമയമാകുന്നതുവരെ വീണ്ടും പഠിക്കുക; വൈകുന്നേരം മടങ്ങിവന്നാൽ സന്ധ്യവരെ തോട്ടത്തിൽ പണി എടുക്കുക; കുളി, ഊണ് മുതലായവ കഴിഞ്ഞ് ഉറങ്ങാൻ സമയമാകുംവരെ വായിക്കുക— ഇങ്ങിനെയായിരുന്നു അദ്ദേഹം ഈ ബാലവിദ്യാർത്ഥികളുടെ സമയവിനിമയനിർണ്ണയം ചെയ്തിരുന്നത്. ഈ നിയമത്തെ അവർ അക്കാലത്ത് അണുവും തെററാതെ ആചരിച്ചിരുന്നു. ഇംഗ്ലീഷുപുസ്തകങ്ങൾ പിടിച്ചു വായിക്കുന്ന കൈകൾകൊണ്ട്, മൂൽ പിടിച്ചു തൊഴുത്ത് അടിച്ചു വൃത്തിയാക്കുക, ചാണകം വാരുക മുതലായവ ചെയ്യുന്നത് അവസ്ഥക്കുറവാണെന്ന വിചാരത്താൽ പ്രായേണ വൈമനസ്യത്തോടുകൂടിയാണ് ആവക പ്രവൃത്തികൾ ചെയ്തിരുന്നത്. എന്നാൽ അക്കാലത്തു തങ്ങൾക്കു പഠിത്തവിഷയത്തിൽ തോന്നിയിരുന്ന ഉന്മേഷത്തിൻേറയും ആഹാരത്തിൽ അനുഭവമായിരുന്ന ആസ്വാദ്യതയുടേയും, ശരീരസൌഖ്യത്തിൻേറയും കാരണം മേല്പറഞ്ഞ ആയാസകരങ്ങളായ പണികളായിരുന്നു എന്നു പില്ക്കാലങ്ങളിൽ ഇവക്കു ബോദ്ധ്യമായി.

നെയ്യാററിങ്കര ഇംഗ്ലീഷുപള്ളിക്കൂടത്തിൽ അക്കാലം മൂന്നാം ഫാറമായിരുന്നു ഉയന്ന ക്ലാസ്സ്. 1067-ൽ (1892) കഥാനായകൻ ഈ ക്ലാസ്സിലെ പരീക്ഷ ജയിച്ചശേഷം, പഠിപ്പിന്നായി സഹോദരന്മാരൊന്നിച്ചു തിരുവനന്തപുരത്തു രാജകീയമഹാപാഠശാലയിൽ ചെന്നുചേന്നു. അവിടെ ഇദ്ദേഹത്തിന്നു് അഞ്ചാം ഫാറത്തിൽ പ്രവേശം ലഭിച്ചു. പുതിയ പള്ളിക്കൂടത്തിൽ, അപരിചിതന്മാരായ കുട്ടികളുടേയും ഉപാധ്യായന്മാരുടേയും ഇടയിൽ വന്നുചേന്നതോടുകൂടി ഇദ്ദേഹത്തിൻെറ ഉത്സാഹത്തിന്നു് അല്പം

മാന്ദ്യം സംഭവിച്ചതായി കാണികൾക്കു തോന്നി. ക്ലാസ്സിലിരിക്കുമ്പോൾ ഉപാധ്യായന്മാർ പറയുന്നതിൽ ശ്രദ്ധിച്ചിരുന്നുവെങ്കിലും ലജ്ജനിമിത്തം ചോദ്യങ്ങൾക്കു് ഉത്തരം പറവാൻ മടിച്ചിരുന്നു. തന്നിമിത്തം ഉപാധ്യായന്മാക്കു് ഇദ്ദേഹത്തിന്റെ പഠിപ്പിനെപ്പററി മോശമായ അഭിപ്രായം ജനിപ്പാനിടയായി. അക്കാലത്തു് ഇദ്ദേഹത്തിനു വയസ്സു പതിനാലേ ആയിരുന്നുള്ളു. കൊല്ലാവസാനപരീക്ഷയിൽ അക്കൊല്ലംതന്നെ ജയിക്കയും അടുത്ത കൊല്ലത്തിൽ മട്രിക്കുലേഷൻപരീക്ഷയ്ക്കു ചേന്നു വിജയിയാകയും ചെയ്തു. ക്ലാസ്സിൽ മിക്ക സമയവും മൌനിയായി കഴിച്ചുകൂട്ടിയിരുന്ന 'മന്ദൻ' മട്രിക്കുലേഷൻപരീക്ഷയിൽ ജയിച്ച വിവരം അറിഞ്ഞപ്പോൾ, ഉപാധ്യായന്മാരിൽ ഒരാളായിരുന്ന ആലപ്പുഴ പപ്പുപിള്ള അവർകൾ 'ആ ഉറക്കംതൂങ്ങിക്കുട്ടി ജയിച്ചു എങ്ങനോ?' എന്നു് അവിശ്വാസസ്വരത്തിൽ ചോദിക്കുകയുമുണ്ടായി.

നെയ്യാററിങ്കരെ സ്വഭവനത്തിൽ പാത്തിരുന്ന കാലം മുഴുവനും 'കൂട്ടിലടച്ചു വളത്ത കിളി'യെപ്പോലെയായിരുന്നു ഇദ്ദേഹം ജീവിതം നയിച്ചതു്. അച്ഛനമ്മമാരുടേയും അമ്മാമന്റേയും ദൃഷ്ടി തന്റെ സകലപ്രവൃത്തികളിലും പതിഞ്ഞിരുന്നു. പാഠ്യപുസ്തകങ്ങളല്ലാതെ ഇതരപുസ്തകങ്ങൾ വായിച്ചു സമയം വ്യത്ഥമാക്കിക്കളയുന്നതിനു് ഇവർ അനുവദിച്ചില്ല. സന്ദശിക്കേണ്ട സ്ഥലങ്ങളേയും സഹവസിക്കേണ്ട ചങ്ങാതികളേയും രക്ഷാകത്താക്കന്മാർതന്നെ നിശ്ചയിച്ചിരുന്നു. അതിനാൽ സ്വാതന്ത്ര്യത്തിന്റെ രുചി അല്പംപോലും അറിവാൻ ഇടവന്നില്ല. എന്നാൽ സ്വഭവനം വിട്ടു തിരുവനന്തപുരത്തു പാപ്പാക്കിയതുമുതൽ, തനിക്കു പുതുതായി ലഭിച്ച സ്വാതന്ത്ര്യത്തെ അഭിരുചിക്കനുസരണമാംവണ്ണം ഉപയോഗിച്ചുതുടങ്ങി. പാഠശാല വിട്ടു വീട്ടിൽ എത്തിയാൽ വ്യായാമകരങ്ങളായ പ്രവൃത്തികളിൽ ഏപ്പെടാതെ, പുതിയ സ്നേഹിതന്മാരെ സമ്പാദിക്കുക, പുതിയ സ്ഥലങ്ങളെ സന്ദശി

ക്കുക, പുതിയപുതിയ പുസ്തകങ്ങൾ വായിക്കുക, പത്രഗ്രന്ഥങ്ങൾ വായിച്ചു പരിഷ്കൃതങ്ങളായ ആശയങ്ങളെ സംഭരിക്കുക എന്നീ വിധത്തിൽ സമയം ചെലവിട്ടു. പത്രവായന പരിശീലിച്ചുതുടങ്ങിയതു് ഇക്കാലത്തായിരുന്നു. പത്രപങ്ക്തികളിൽ കണ്ടിരുന്ന കവിതകളും വത്തമാനക്കത്തുകളുമാണു് ആദ്യകാലങ്ങളിൽ ഇദ്ദേഹത്തെ രസിപ്പിച്ചിരുന്നതു്. ക്രമേണ ഇവയെ അനുകരിച്ചു 'മുറിശ്ലോക'ങ്ങളും ചെറുലേഖനങ്ങളും എഴുതിപ്പരിചയിച്ചുതുടങ്ങി. എന്നാൽ ഈ ആദ്യശ്രമങ്ങൾ ഒക്കെയും ചവററുകൊട്ടയുടെ വയറു വീപ്പിക്കാനേ ഉപയോഗപ്പെട്ടിരുന്നുള്ളു. എഴുതുന്നതുതന്നെയും തൻെറ സഹോദരന്മാരും സഹപാഠികളും അറിയാതിരിപ്പാൻവേണ്ടി അദ്ധരാത്രിസമയം തൻെറ മുറിയുടെ വാതിൽ അടച്ചിരുന്നിട്ടായിരുന്നു.

നെയ്യാററിങ്കരെ വിട്ടു തിരുവനന്തപുരത്തു പാപ്പാക്കിയതുനിമിത്തം സ്വാതന്ത്ര്യം അനുഭവിക്കാൻ ഇടയായെങ്കിലും, മററുപ്രകാരേണ പല ബുദ്ധിമുട്ടുകളും കഷ്ടതകളും സഹിക്കേണ്ടതായിവന്നു. സ്വന്തം അമ്മയുടെ കൈകൊണ്ടു പാകം ചെയ്തു ഹിതമായ ഭക്ഷണപദാത്ഥങ്ങൾ ശീലിച്ച വയററിനു വിട്ടതിവീട്ടിലെ പകുതി വേവായ ചോറും, കണ്ണിലും മൂക്കിലും മഴ പെയ്യിക്കുന്ന കറികളും തീരെ യോജിച്ചില്ല. ശരിയായ സമയത്തു വിട്ടതിവീട്ടിൽ ഭക്ഷണം തയ്യാറാക്കി കിട്ടായ്കയാൽ ചിലപ്പോൾ വായുഭക്ഷണംകൊണ്ടു തൃപ്തിപ്പെടുകയും, ചിലപ്പോൾ പാഠശാലയിലെ സമയം തെററുകയാൽ ഉപാധ്യായന്മാരുടെ കോപാഗ്നിക്കിരയാകയും ചെയ്തിരുന്നു. ക്ലാസ്സിൽ അത്യാവശ്യമായിരുന്ന പാഠപുസ്തകങ്ങൾ മുഴുവൻ വാങ്ങാൻ സാധിക്കായ്കയാൽ പലതിന്നും കയ്യെഴുത്തുപകപ്പുണ്ടാക്കി ശ്രമപ്പെടേണ്ടിവന്നു. ക്ലാസ്ഫീസ് സമയത്തിനു് എത്തിച്ചുകൊടുക്കായ്കയാൽ പലവുരു ക്ലാസ്സിനു പുറത്തുപോകയും പിഴ കൊടുക്കുകയും ചെയ്യേണ്ടിവന്നു. ഇതിന്നുംപുറമേ, കുപ്പായങ്ങളും മററും അത്യാവശ്യത്തിന്നുമാത്രമേ വാങ്ങിക്കൊ

ട്ടത്തിരുന്നുള്ളു; അവ സമയത്തിന്നു തുന്നിക്കിട്ടാൻ തുന്നല്ക്കാരൻെറ യും, അലക്കിക്കിട്ടാൻ വെളുത്തേടൻെറയും പിന്നാലെ അലഞ്ഞു നടക്കേണ്ടിവന്നു. ഇത്ര ബുദ്ധിമുട്ടിക്കിട്ടിയ കുപ്പായവും ധരിച്ചു പുറമേ ഇറങ്ങുമ്പോൾ 'തലയിണയുറയോ ഇതു'' എന്നു ചോദി ക്കുന്ന ചങ്ങാതിമാരുടെ പരിഹാസം സഹിക്കേണ്ടിവന്നതാണ് 'കഷ്ടാൽ കഷ്ടതരം' എന്നു് അദ്ദേഹംതന്നെ പറഞ്ഞുകേട്ടിട്ടുണ്ടു്.

കല്പനദിവസങ്ങളിൽ നെയ്യാററിങ്കരെ എത്തിക്കൊള്ളേണ മെന്നായിരുന്നു അക്കാലത്തെ ഏപ്പാട്ടു്. അതിനാൽ വെള്ളിയാ ഴ്ചതോറും പാഠശാല വിട്ടാൽ നേരെ വീട്ടിലേയ്ക്കു നടക്കും. പന്ത്ര ണ്ടു നാഴിക നടന്നു് അത്താഴമുണ്ണിന്നു മുൻപേ വീട്ടിൽ എത്തിച്ചേ രും. ആഴ്ചതോറും ഈവിധമുള്ള യാത്ര ശ്രമാവഹമായിരുന്നു. എ ങ്കിലും പലപ്പോഴും സന്തോഷാവഹവുമായിരുന്നു. ഏതാനും ദി വസം കാപ്പി കുടിക്കുവാനും ചിലപ്പോൾ ഒരു കുപ്പായം തുന്നി ക്കുവാനും ഉള്ള പണം അച്ഛൻെറ പക്കൽനിന്നും കിട്ടുമെന്നുള്ള തായിരുന്നു ഈ സന്തോഷത്തിന്നു കാരണം. കൂടാതെ, രണ്ടു ദിവ സത്തെ താമസത്തിന്നിടയിൽ പത്രങ്ങൾക്കു 'നെയ്യാററിങ്കര ക ത്തു'' എഴുതി അയയ്ക്കുവാൻ വേണ്ട വത്തമാനം ശേഖരിക്കുവാനും കഴിഞ്ഞിരുന്നു.

ഇദ്ദേഹം ഇദംപ്രഥമമായി ഒരു പത്രത്തിന്നയച്ച ലേഖനം നെയ്യാററിങ്കരെ വത്തമാനക്കത്തായിരുന്നു. ഈ ലേഖനം തൽ പത്രം സ്വീകരിച്ചു പ്രസിദ്ധപ്പെടുത്തിക്കണ്ടപ്പോൾ ഉണ്ടായ ചാ രിതാത്ഥ്യവും അഭിമാനവും അനിവ്വചനീയമായിരുന്നു. തൻെറ ചെറുപ്പകാലത്തിൽ അനുഭവമായിട്ടുള്ള പുരുക്കം ചില സന്തോ ഷസംഭവങ്ങളിൽ ഉത്തമസ്ഥാനത്തെ അഹിക്കുന്നതു മേല്പറഞ്ഞ സംഗതിയാണെന്നു് അദ്ദേഹം പലപ്പോഴും പറയാറുണ്ടായിരുന്നു.

എഫ്. എ. ക്ലാസിൽ ചേന്നു പഠിക്കുവാൻ തുടങ്ങിയ കാ ലത്താണു് ഇദ്ദേഹത്തിന്നു 'പത്രഭ്രാന്തു' പിടിപെട്ടതു്. ഈ ഭ്രാ ന്താകട്ടെ, മലയാളപത്രങ്ങളെസ്സംബന്ധിച്ചുമാത്രമേ ഉണ്ടായിരു

ന്നുള്ളു. അക്കാലത്തു തിരുവിതാംകൂർ കൊച്ചി മലബാർ എന്നീ മൂന്നു സ്ഥലങ്ങളിലും പ്രസിദ്ധീകരിച്ചിരുന്ന എല്ലാ മലയാളപത്രങ്ങളും മാസികകളും വായിക്കുവാൻ അതീയായി ശ്രദ്ധിച്ചിരുന്നതുകൂടാതെ അവയിൽ മിക്കവയിലും ലേഖകസ്ഥാനം വഹിക്കുന്നതിനും ശ്രമിച്ചിരുന്നു. ഇക്കാലങ്ങളിൽ എഴുതിയ ലേഖനങ്ങൾ ഒക്കെയും തൻെറ പേരുകൂടാതെയോ കള്ളപ്പേരിലോ ആയിരുന്നു പ്രസിദ്ധീകരിച്ചിരുന്നതു്. സാഹിത്യക്കളരിയിൽ അരങ്ങേററം കഴിക്കുന്ന ഏവരും ഈവിധമാണല്ലോ പ്രവർത്തിക്കാറുള്ളതു്. അക്കാലത്തെ പ്രസിദ്ധസാഹിത്യകാരന്മാരുമായി കത്തിടപാടുമുഖേനയെങ്കിലും അദ്ദേഹം പരിചയം സമ്പാദിച്ചു. കേരളവർമ്മ വലിയ കോയിത്തമ്പുരാൻ, ഏ. ആർ. രാജരാജവർമ്മ, ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ, കെ. സി. കേശവപിള്ള, പേട്ടയിൽ രാമൻപിള്ള ആശാൻ, ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ, വർഗ്ഗീസ്മാപ്പിള എന്നീ പല മഹാന്മാരുടേയും പരിചയത്തിനു പുറമെ ഇവരിൽ ചിലരുടെ ശിഷ്യത്വവും ലഭിക്കാനിടയായി. ഇങ്ങിനെ ഇതരകാര്യങ്ങളിൽ പ്രവേശിക്കമൂലം വിദ്യാർത്ഥി എന്ന നിലയിൽ തൻെറ കടമയെ തീരെ നിർവ്വഹിക്കാതിരിക്കയും, തന്നിമിത്തം അടുത്തടുത്തു മൂന്നുകൊല്ലം എഫ്. ഏ. പരീക്ഷയിൽ തോല്ക്കുകയും ചെയ്തു. അതിനാൽ രക്ഷാകർത്താക്കന്മാർക്കു് ഇദ്ദേഹത്തിൻെറ പേരിൽ നീരസവും വീണ്ടും പഠിപ്പിക്കുന്ന കാര്യത്തിൽ വൈമനസ്യവും ജനിച്ചു.

ഇതിനിടയിൽ അദ്ദേഹത്തിൻെറ പത്രഭ്രാന്തു മാററുന്നതിനു സ്വജനങ്ങൾ കഴിയുന്നത്ര ഉത്സാഹിച്ചു. അമ്മാമൻ ചതുരുപായങ്ങൾ പ്രയോഗിച്ചിട്ടും വിശേഷിച്ചു ഫലമൊന്നുമുണ്ടായില്ല. നെയ്യാററിങ്കരെ വർത്തമാനക്കത്തു് എഴുതുന്ന കൂട്ടത്തിൽ അവിടെയുള്ള ഏതെങ്കിലും ഉദ്യോഗസ്ഥന്മാരുടെ അപനയങ്ങളെപ്പററി പ്രസ്താവിക്കാൻ ഇടവന്നാൽ ആ ഉദ്യോഗസ്ഥന്മാർ അമ്മാമനോടു് ആവലാതി പറകയും അമ്മാമൻ അടുത്ത അവസരത്തിൽ കു

ങ്ങമ്പോൾ, അച്ഛനമ്മമാരുടെ മുമ്പിൽവെച്ച് ഇദ്ദേഹത്തെ കഠിനമായി ശാസിക്കയും, ചിലപ്പോൾ ഇദ്ദേഹത്തിന്റെ ജനനത്തിന്ന കാരണഭൂതന്മാരായതുകൊണ്ടു നിരപരാധികളായ ആ അച്ഛനമ്മമാരെപ്പോലും നിർദ്ദയമായി ശകാരിക്കയും ചെയ്തിരുന്നു. നിർദ്ദോഷികളായ തന്റെ മാതാപിതാക്കന്മാൎക്ക് ഈവിധം മനോവേദനയുണ്ടാക്കുന്നതു കണ്ടതുമുതൽ അദ്ദേഹത്തിന് അമ്മാമന്റെ പേരിൽ രസക്ഷയം ജനിക്കയും, തന്നിമിത്തം വാശിപിടിച്ചു പത്രലോകവുമായുള്ള തന്റെ ബന്ധം കുറേക്കൂടി ഉറപ്പിക്കണമെന്നു നിശ്ചയിക്കയും, പത്രപ്രവൎത്തനംതന്നെ തൊഴിലായി അംഗീകരിക്കണമെന്നുകൂടി തീൎച്ചപ്പെടുത്തുകയും ചെയ്തു. ഈ അമ്മാമന്റെ മകനും, ഇപ്പോൾ ബി. എ. വിദ്യാൎത്ഥിയുമായിരിക്കുന്ന കൃഷ്ണപിള്ള എന്ന യുവാവ്, ഈയിടെ ചില പത്രങ്ങൾക്കു ലേഖനങ്ങളും വൎത്തമാനക്കത്തുകളും എഴുതാറുണ്ടെന്നും, മകന്റെ ഉദ്യമങ്ങളെ അച്ഛൻ പ്രോത്സാഹിപ്പിക്കയും, ലേഖനങ്ങളെ തന്റെ സ്നേഹിതന്മാരെ വായിച്ചുകേൾപ്പിച്ചു സന്തോഷിക്കയും, മകനെ അഭിനന്ദിക്കയും ചെയ്യുന്നുണ്ടെന്നും കഥാനായകൻ മരിക്കുന്നതിന് ഏതാനും ദിവസങ്ങൾക്കുമുൻപ് അറിവാനിടയായി. പതിനഞ്ചുകൊല്ലങ്ങൾക്കിടയിൽ അമ്മാമനു സിദ്ധിച്ച മനഃപരിഷ്കാരത്തിന്റെ ഫലമായിരിക്കാം, അഥവാ മകന്റെയും മരുമകന്റെയും നേക്കുള്ള മനോവ്യത്യാസത്തിന്റെ ഫലമായും വരാം, എന്നായിരുന്നു മേല്പറഞ്ഞ വിവരം അറിഞ്ഞ ഉടൻ മന്ദഹാസത്തോടുകൂടെ അദ്ദേഹം പറഞ്ഞതു്.

അടുത്തകൊല്ലം, അതായതു് 1073-ൽ (1898), ഭാഗ്യവശാൽ എഫ്. എ. പരീക്ഷയിൽ ജയിച്ചു. അതോടുകൂടി ബന്ധുക്കളുടെ ആവലാതിയും പിറുപിറുപ്പും ഒട്ടു മാറി. പത്രവിഷയത്തിൽനിന്നു മനസ്സു തിരിക്കുന്നതിന്നു് ഈ അവസരം ഉപയോഗിക്കേണമെന്നു കരുതി, അദ്ദേഹത്തെ ബി. സി. ഇ. എന്ന പരീക്ഷയ്ക്കു പഠിപ്പാൻവേണ്ടി മദിരാശിക്കു പറഞ്ഞയപ്പാൻ തീൎച്ച

പ്പെട്ടുത്തി. ഈ സാമോപായം മിക്കവാറും ഫലപ്രാപ്തികരമാവാൻ വഴിയുണ്ടായിരുന്നു. മദിരാശിക്കു പഠിപ്പാൻ പുറപ്പെടുന്നതിന്നു നിയോഗിച്ചപ്പോൾ അദ്ദേഹം തൻെറ പത്രങ്ങളും ലേഖനങ്ങളുമൊക്കെ വലിച്ചെറിഞ്ഞു സന്തോഷത്തോടും തൃപ്തിയോടും കൂടി സ്നേഹിതന്മാരൊന്നിച്ചു മദിരാശിക്കു പോവാനുള്ള ഒരുക്കങ്ങൾ ചെയ്തു. എന്നാൽ 'ദുർദ്ദൈവയോഗ'ത്താലോ, അഥവാ പത്രലോകത്തിൻെറ ശുക്രദശയാലോ, അമ്മാമൻ തൻെറ തീർച്ചയെ ഭേദപ്പെടുത്തുകയും മദിരാശിക്കു് അടുത്തകൊല്ലം പോവാമെന്നും അക്കൊല്ലം തിരുവനന്തപുരത്തുതന്നെ ബി. എ. ക്ലാസിൽ ചേൎന്നു വായിച്ചാൽ മതിയെന്നും കല്പിക്കയും ചെയ്തു. അതിനാൽ ഇച്ഛാഭംഗത്താൽ ഉണ്ടായ മനസ്സുമുഷിവോടുകൂടെ അമ്മാമൻെറ ആജ്ഞ അനുസരിക്കയും, തൻെറ പൂൎവ്വചരിത്രത്തിലേക്കുതന്നെ വീണ്ടും തിരികയും ചെയ്തു.

ബി. എ. ക്ലാസിൽ ഒന്നുരണ്ടു കൊല്ലം സമയവ്യയം ചെയ്തതല്ലാതെ പഠിപ്പിൽ അല്പംപോലും ശ്രദ്ധവെച്ചില്ല. ക്ലാസ്സിൽ ഹാജരായാൽപ്പോലും മിക്ക സമയവും പിൻഭാഗത്തുള്ള ഇരിപ്പിടങ്ങളിൽ സ്ഥലംപിടിച്ചുകൊണ്ടു പത്രങ്ങൾക്കു ലേഖനങ്ങളും ഉപന്യാസങ്ങളും എഴുതുകയായിരുന്നു പണി. അക്കാലത്തുണ്ടായിരുന്ന മിക്ക പത്രങ്ങൾക്കും മാസികകൾക്കും ഇടവിടാതെ ഇദ്ദേഹം ലേഖനങ്ങളെഴുതിയിരുന്നു. സാഹിത്യസംബന്ധമായും സമുദായസംബന്ധമായും പല വാദപ്രതിവാദങ്ങൾ ചെയ്കയും, ഇതിനാൽ പല സ്നേഹിതന്മാരേയും ശത്രുക്കളേയും സമ്പാദിക്കുകയും ചെയ്തു. അടുത്ത കൊല്ലവും മദിരാശിക്കയയ്ക്കാമെന്ന വാഗ്ദാനത്തെ അമ്മാമൻ നിറവേററിയില്ല.

ഇതിന്നിടെ തിരുവനന്തപുരം നഗരത്തിൽനിന്നു് ഒരു മലയാളപത്രം പുറപ്പെടാത്ത കുറവു കഥാനായകനെപ്പോലെ പത്രപ്രിയന്മാരും പത്രഭ്രാന്തന്മാരുമായ പല ആളുകൾക്കും പരിതാപകരമായിത്തോന്നി. അല്പം മുമ്പു് 'രാമരാജൻ' എന്നൊരു പ്രതി

വാരപത്രം ഒട്ടവിൽ കുഞ്ഞികൃഷ്ണമേനോൻ അവർകളുടെ ആധിപത്യത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. എന്നാൽ അതു തൽപ്രവർത്തകന്മാരുടെ ഔദാസീന്യംനിമിത്തമോ പൊതുജനസഹായക്കുറവുനിമിത്തമോ അല്പായുസ്സായി അവസാനിപ്പാൻ ഇടയായി. ഈ ശോച്യാവസ്ഥയെ പരിഹരിപ്പാൻവേണ്ടി തലസ്ഥാനത്തുനിന്നും 'കേരളദപ്പണം', 'വഞ്ചിഭൂപഞ്ചിക' എന്നിങ്ങിനെ രണ്ടു പത്രങ്ങൾ 1075 ചിങ്ങം (1900) മുതൽ പ്രസിദ്ധപ്പെടുത്തുവാൻ ഏപ്പാടായി. ഇവയിൽ 'കേരളദപ്പണ'ത്തിന്റെ പത്രാധിപത്യം കയ്യേല്ക്കുന്നതിന്നു കഥാനായകനെ അദ്ദേഹത്തിന്റെ സ്നേഹിതന്മാരും അഭ്യുദയകാംക്ഷികളുമായ ചിലർ നിർബ്ബന്ധിക്കയും, ഇതു തനിക്കു് ഏററവും യോജിച്ച പണിയാണെന്നു് അദ്ദേഹത്തിന്നുതന്നെ തോന്നുകയും ചെയ്കയാൽ അദ്ദേഹം പത്രാധിപത്യം സ്വീകരിപ്പാൻ തീച്ചയാക്കി. എന്നാൽ ഇങ്ങിനെയൊരു പുതിയ ബന്ധത്തിൽ ഏപ്പെടുന്നതിന്നുമുമ്പായി പഴയ ബന്ധങ്ങളിൽ ചിലതു ശിഥിലീകരിപ്പാനും ഇടയായി.

കേശവപിള്ള അവർകളാകട്ടേ തന്റെ ഭാഗിനേയന്മാരുടെ പഠിപ്പിന്നു ക്ലബ്ബിലൂണും വിടുതിപാപ്പും വളരെ അസൌകയ്യങ്ങളുണ്ടാക്കിത്തീക്കുന്നു എന്നറിഞ്ഞു് ഇവയെ പരിഹരിപ്പാനായി തിരുവനന്തപുരത്തു് അവരുടെ പാപ്പിന്നുവേണ്ടി സ്വന്തമായൊരു വീടു വിലയ്ക്കു വാങ്ങി. വീട്ടുകായ്യങ്ങൾ നോക്കുവാൻ തന്റെ ഭാഗിനേയിമാരിൽ ഒരാളെ അയച്ചു വേണ്ട ഏപ്പാടുകളും ചെയ്തു. ഇങ്ങിനെയിരിക്കെ കഥാനായകൻ തന്റെ പഠിപ്പിന്നു വിഘ്നം വരുത്തുന്ന ഒരു തൊഴിലിൽ, എത്രയോ ഭാരമേറിയ ഒരു പത്രാധിപജോലിയിൽ, ഏപ്പെടുവാൻ നിശ്ചയിച്ചിരിക്കുന്ന വിവരം കേട്ടപ്പോൾ അമ്മാമനു കലശലായ വിദ്വേഷം ജനിച്ചു. ഈ ഉദ്യമത്തിൽനിന്നു് അനന്തിരവനെ പിന്തിരിക്കുവാൻ സ്നേഹിതന്മാർമുഖേന ശ്രമിച്ചതിൽ ഫലമുണ്ടാകായ്കയാൽ താൻതന്നെ പുറപ്പെട്ടു തിരുവനന്തപുരത്തു വന്നു ചതുരുപായങ്ങളും പ്രയോഗിച്ചു

നോക്കി. ഒടുവിൽ കോപാക്രാന്തനായി അദ്ദേഹത്തെ സ്വഗൃഹത്തിൽനിന്നു ബഹിഷ്കരിച്ചു. ഈ സംഭവത്തെപ്പററി തൻെറ രാജ്യഭ്രംശാനന്തരം അദ്ദേഹം ഇങ്ങിനെ പറകയുണ്ടായി: "അന്നെനിക്കു കിട്ടിയ ശകാരത്തിന്നു് ഒരു കണക്കും കയ്യമില്ല. എന്നാലും വ്യസനമോ കോപമോ എനിക്കു് അല്പവും ഉണ്ടായില്ല. അമ്മാമനു കോപം വൎദ്ധിക്കുന്തോറും എന്നിൽ ശാന്തത വൎദ്ധിച്ചു. എന്നാൽ അദ്ദേഹത്തിനുണ്ടായിരുന്നിടത്തോളമോ അതിലിരട്ടിയോ വാശി എനിക്കും ഉണ്ടായി. അമ്മാമൻെറ അനന്തിരവനല്ലേ? എത്രയോ മാന്യമായതും എൻെറ അഭിരുചിക്കനുരൂപവും ആയ ഒരു തൊഴിൽ ഞാൻ സ്വീകരിക്കുന്നതിൽ അദ്ദേഹം ഈ വിധം കോപിഷ്ഠനാകേണ്ട ആവശ്യമെന്താണെന്നു് എനിക്കു്, അപ്പോൾ മനസ്സിലായില്ല. പക്ഷേ എൻെറ ജീവിതക്കപ്പലിനെ, ഈ തൊഴിൽ വൈരവിദ്വേഷമാകുന്ന ചുഴിയിൽ തട്ടിപ്പൊളിച്ചു്, രാജ്യഭ്രംശമാകുന്ന ചുഴിയിൽ താഴ്ത്തുമെന്നു ഭൌതികദൃഷ്ട്യാ അദ്ദേഹം കണ്ടറിഞ്ഞിട്ടായിരിക്കാം ഈ വിധം ശാഠ്യം പിടിച്ചതെന്നു് ഇപ്പോൾ ഊഹിക്കാൻ ന്യായമുണ്ടു്. പത്രാധിപത്യം ഉപേക്ഷിക്കയോ വീട്ടിൽനിന്നു പുറത്തു പോകയോ എന്താണു് നിശ്ചയിച്ചതെന്നു് അദ്ദേഹം ഒടുവിൽ എന്നോടു ചോദിച്ചപ്പോൾ ഞാൻ വട്ടത്തിലായി. പത്രങ്ങൾക്കോ മാസികകൾക്കോ ലേഖനമെഴുതാനും പക്ഷേ ഒരു പത്രം നടത്തിപ്പാനും എനിക്കു സാമൎത്ഥ്യമുണ്ടെന്നിരുന്നാലും, മററു കാൎയ്യത്തിൽ അന്യസഹായംകൂടാതെ സ്വന്തം കാലിൽ നില്പാൻ എനിക്കു സാമൎത്ഥ്യമില്ലായിരുന്നു. ബി. എ. യ്ക്കു് ഒന്നുരണ്ടു വിഷയത്തിൽ അക്കുറി പരീക്ഷയ്ക്കു ചേരേണമെന്നാഗ്രഹിച്ചുമിരുന്നു. അതിനാൽ പഠിത്തച്ചെലവിന്നും എൻെറ മററത്യാവശ്യങ്ങൾക്കും വേണ്ടിവരുന്ന പണം സമ്പാദിപ്പാൻ ഈ പത്രാധിപത്യം മതിയാകുമോ എന്നു് എനിക്കു സംശയമായി. എന്തെങ്കിലും അമ്മാമൻെറ സുഗ്രീവാജ്ഞയ്ക്കു് ഇനിമേലാൽ എൻെറ സ്വാതന്ത്ര്യത്തെ ബലികഴിപ്പാൻ സാധിക്കുകയില്ലെന്നു തീൎച്ചപ്പെടുത്തി. വീട്ടിൽനിന്നു പുറത്തു

പോകാൻ സമ്മതമാണെന്നു ഞാൻ അദ്ദേഹത്തോടു വളരെ വണക്കത്തോടുകൂടി മറുപടി പറഞ്ഞു.

‘നിസ്രൂപനാമിവനെ സമ്മാനിക്കൊല്ലാ ഒരു
വസ്രൂതണ്ഡുലാദികൾ വിശ്രാണിക്കൊല്ലാ
ഉല്ലംഘിതാജ്ഞന്മാരെ കൊല്ലും സന്ദേഹമില്ല.’

എന്ന പുഷ്കരാജ്ഞയ്ക്കു സമമായൊരാജ്ഞ അമ്മാമൻ വീട്ടുകാർക്കു കൊടുക്കുന്നതു കേട്ടു്, എൻെറ പുസ്തകഭാണ്ഡവും എഴുത്തുസാമഗ്രികളും എടുത്തുകൊണ്ടു ഞാൻ പുറമെ പോന്നു. അമ്മാമൻെറ ആജ്ഞയെ അനുസരിപ്പാൻ കടപ്പെട്ടിരുന്നിട്ടും, എൻെറ നിരാശ്രയസ്ഥിതി കണ്ടു് ഊണിന്നും പാപ്പിന്നും വേണ്ട ഏപ്പാടുകൾ എൻെറ സഹോദരി ചെയ്തുതന്നു. രക്തം വെള്ളത്തേക്കാൾ കട്ടികൂടിയതല്ലേ? ഇങ്ങിനെ ഞാൻ എൻെറ സ്വാതന്ത്ര്യജീവിതം ആരംഭിച്ചു.”

പഠിപ്പിൽ കാണിച്ച അമാന്തംനിമിത്തം അക്കൊല്ലം ബി. ഏ.യ്ക്കു മലയാളത്തിന്നുമാത്രമേ ചേരാൻ സാധിച്ചുള്ളു. പഠിപ്പിൽ അശ്രാന്തപരിശ്രമം ചെയ്തിരുന്നവരും മലയാളത്തിൽ വേണ്ട പാണ്ഡിത്യമുള്ളവരുമായി, ശ്രീമാൻ പി. കെ. നാരായണപിള്ള തുടങ്ങിയ പല യുവാക്കന്മാരും അക്കൊല്ലം പരീക്ഷയ്ക്കു ചേന്നിരുന്നു. എന്നാൽ കഥാനായകൻതന്നെയായിരുന്നു മലയാളത്തിൽ ഒന്നാംക്ലാസ്സിൽ ഒന്നാമനായി ജയിച്ചു പുതുതായി ഏപ്പെടുത്തിയ ‘കേരളവമ്മമുദ്ര’യ്ക്കു് അഹനായതു്. അടുത്തകൊല്ലം ബി. ഏ.യ്ക്കു് ഇംഗ്ലീഷിന്നു ചേന്നു. എന്നാൽ അപേക്ഷാഫാറത്തിൽ വയസ്സു തെററി എഴുതിപ്പോയതിനാൽ, പരീക്ഷയ്ക്കു് എഴുതാൻ അനുവദിക്കാതെ, മൂന്നു കൊല്ലം പരീക്ഷയ്ക്കു ചേരാൻ പാടില്ലെന്നു സവ്വകലാശാല തടസ്ഥംചെയ്തു. ഇതുനിമിത്തം കുറെനാളെയ്ക്കു പഠിപ്പു ‘കെട്ടിവെച്ചു’ പത്രം നടത്തിപ്പിൽത്തന്നെ ശ്രദ്ധിച്ചു. പത്രലോകത്തിൽ സ്വച്ഛന്ദവിഹാരം ചെയ്തതു് ഇക്കാലത്തായിരുന്നു.

'കേരളദപ്പണ'പത്രാധിപത്യം വഹിച്ചും ബി. എ.ക്ലാസ്സിൽ വായിച്ചും കഴിച്ചുകൂട്ടിയ ദിവസങ്ങളാണ് അദ്ദേഹത്തിന്റെ ജീവിതതന്ത്രിയുടെ നീളം കുറയ്ക്കുവാനിടയാക്കിയതെന്നുള്ളതിന്നു സംശയമില്ല. പകൽ മുഴുവനും പാഠശാലയിലും, രാത്രി മുഴുവനും പത്രം അച്ചടിച്ചിരുന്ന 'കേരളോദയം' മുദ്രാലയത്തിലും ആയിട്ടാണ് ഏറെ ദിവസങ്ങൾ നയിച്ചിരുന്നത്. ശരിയായ സമയങ്ങളിൽ ഊണിന്നു ക്ലബ്ബിൽ എത്താഴ്കയാൽ പല ദിവസങ്ങൾ പട്ടിണികിടന്നു. അക്കാലത്തു പാത്തിരുന്നതു് അന്യഗൃഹത്തിലായിരുന്നതിനാൽ, മുദ്രാലയത്തിലെ പണി കഴിഞ്ഞു്, അദ്ധരാത്രി അന്യവീട്ടിൽ ചെന്നു വിളിച്ചു പരോപദ്രവംചെയ്യാൻ മടിച്ചു്, മുദ്രാലയത്തിൽത്തന്നെ, കടലാസ്സുകെട്ടുകളുടേയും അക്ഷരപ്പെട്ടികളുടേയും ഇടയിൽ കിടന്നുറങ്ങി പലനാൾ കഴിച്ചുകൂട്ടി. എന്നാൽ ഈ ക്ലേശങ്ങൾ അദ്ദേഹത്തിന്റെ മനസ്സിന്നു് അല്പംപോലും ചാഞ്ചല്യത്തെ ഉണ്ടാക്കിയില്ല. പൂണ്ണമായ സ്വാതന്ത്ര്യസുഖം അനുഭവിച്ച കാലം എന്നായിരുന്നു, അദ്ദേഹം ഈ ദിവസങ്ങളെ പില്ക്കാലത്തു് അനുസ്മരിച്ചിരുന്നതു്.

കോളേജ്പഠിത്തത്തിൽനിന്നൊഴിഞ്ഞുനിന്ന കാലങ്ങളാണ് അദ്ദേഹത്തിന്റെ ശരിയായ വിദ്യാഭ്യാസകാലങ്ങൾ എന്നു പറയേണ്ടതു്. അക്കാലത്തായിരുന്നു അദ്ദേഹം ഇംഗ്ലീഷുഭാഷയിൽ ഉള്ള അനേകഗ്രന്ഥങ്ങൾ വായിച്ചു് അറിവു വദ്ധിപ്പിച്ചതും മനോവികാസം വരുത്തിയതും. പത്രപ്രവത്തനത്തെപ്പററിയുള്ള ഒട്ടേറെ പുസ്തകങ്ങൾ, വില കൊടുത്തു വാങ്ങിയും, ഗ്രന്ഥശാലകളിൽനിന്നും വായനശാലകളിൽനിന്നും ഗുരുജനങ്ങളുടേയും സ്നേഹിതന്മാരുടേയും പക്കൽനിന്നും വായ്പ മേടിച്ചും വായിച്ചു. രാജ്യചരിത്രം, ജീവചരിത്രം, പ്രകൃതിശാസ്ത്രം, ധനശാസ്ത്രം, സമുദായശാസ്ത്രം, സാഹിത്യശാസ്ത്രം, രാജ്യഭരണതന്ത്രം എന്നിങ്ങിനെയുള്ള ശാസ്ത്രഗ്രന്ഥങ്ങളാണ് അദ്ദേഹം പാരായണം ചെയ്തിരുന്നതു്. ഈ ഗ്രന്ഥങ്ങളെ പാരായണംചെയ്തു സ്വന്തം അറിവിനെമാത്രം വദ്ധിപ്പിക്കുകയല്ല അദ്ദേഹം ചെയ്തിരുന്നതു്;

താൻ വായിക്കുന്ന പുസ്തകങ്ങളിൽ പ്രതിപാദിച്ചിരുന്ന പ്രധാനസംഗതികളെ, കുറിപ്പുകളെടുക്കുകയും, പുസ്തകരൂപത്തിലും പത്രലേഖനങ്ങളായും, മാസികാപ്രബന്ധങ്ങളായും പ്രസിദ്ധപ്പെടുത്തുകയുംകൂടെ, ചെയ്തിരുന്നു. കഥാഗ്രന്ഥങ്ങളെ അക്കാലത്തു തിരിഞ്ഞുനോക്കുകകൂടെ ചെയ്തിരുന്നില്ല. അവ അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ക്ഷുദ്രകൃതികളായിരുന്നു. കല്പിതകഥകൾ വായിക്കുന്നതിൽ അദ്ദേഹത്തിന്നു് ഒരു കാലത്തും താല്പൎയ്യമുണ്ടായിരുന്നില്ല. പാഠശാലയിൽ പഠിച്ചിരുന്ന കഥാഗ്രന്ഥങ്ങളെ ഒഴിച്ചാൽ, ഒരു കയ്യിലെ വിരൽകൊണ്ടെണ്ണിത്തീർക്കത്തക്ക കഥാപുസ്തകങ്ങൾപോലും അദ്ദേഹം തൻെറ ജീവിതകാലം മുഴുവൻകൊണ്ടു വായിച്ചിട്ടില്ല. തൻെറ ജീവിതത്തിൻെറ അവസാനഘട്ടത്തിൽ—രോഗംകൊണ്ടു ദേഹവും മനസ്സും ക്ഷീണിച്ചു്, ഗുരുതരങ്ങളായ ശാസ്ത്രങ്ങൾ വായിക്കുവാൻ കഴിവില്ലാതിരുന്ന കാലങ്ങളിൽ—ഏതാനും കഥാപുസ്തകങ്ങൾ വായിക്കുവാൻ ഇടയായി; അവയെ ഉടനുടൻ മലയാളത്തിൽ അനുകരിച്ചെഴുതുകയും ചെയ്തിട്ടുണ്ടു്. ഗ്രന്ഥപാരായണത്തിലുണ്ടായിരുന്ന അതിമാത്രമായ താല്പൎയ്യംനിമിത്തം ഗ്രന്ഥശേഖരത്തിന്നും അദ്ദേഹം ഇക്കാലത്തു് ഉദ്യമിച്ചിരുന്നു. അത്യാവശ്യങ്ങൾക്കുപോലും കയ്യിൽ പണം തികയാതിരുന്ന ഈ ദിവസങ്ങളിൽ പലപ്പോഴും പല അത്യാവശ്യങ്ങളേയും ഉപേക്ഷിച്ചു ഗ്രന്ഥശേഖരത്തിന്നായി സ്വപ്രയത്നഫലത്തെ വിനിയോഗിച്ചു.

മലയാളവ്യാകരണം, സാഹിത്യം എന്നീ വിഷയങ്ങളിലും ഇക്കാലത്താണു് നൈപുണ്യം നേടിയതു്. ഈ വിഷയത്തിൽ ഇക്കാലത്തെ മലയാളസാഹിത്യകാരന്മാരിൽവെച്ചു് അഗ്രഗണ്യന്മാരായ കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ, ഏ. ആർ. രാജരാജവൎമ്മ എന്നീ പണ്ഡിതാഗ്രേസരന്മാരുടെ ശിഷ്യത്വം അദ്ദേഹത്തിന്നു ലഭിക്കാനിടയായി. തൻെറ ഗ്രന്ഥശേഖരത്തിൽ അനേകം മലയാളസാഹിത്യഗ്രന്ഥങ്ങളും ഉൾപ്പെട്ടിട്ടുണ്ടു്. ഈയിട-

യിൽ താൻ നടത്തിയിരുന്ന പത്രത്തിൽ രാജ്യകാൎയ്യങ്ങളും സമുദായകാൎയ്യങ്ങളും ചുരുങ്ങിയും, സാഹിത്യനിരൂപണങ്ങളും പുസ്തകവിമൎശനങ്ങളും ഏറിയും കണ്ടിരുന്നു.

തിരുവിതാംകൂറിലെ നായന്മാർ ഇതിന്നിടയിൽ തങ്ങളുടെ പല ആചാരങ്ങളേയും പരിഷ്കരിപ്പാൻ ഉദ്യമിച്ചിരുന്നു. താലികെട്ടുകല്യാണംനിമിത്തം പല കുടുംബങ്ങളും ക്ഷയോന്മുഖങ്ങളായി തീൎന്നിരുന്നതിനാൽ, ഈ ആചാരത്തെ പരിഷ്കരിക്കേണ്ടതാണെന്നു 'പഴവ'ന്മാരായ കാരണവന്മാരും, തീരെ ഉപേക്ഷിക്കേണ്ടതാണെന്നു പുതിയ പരിഷ്കാരികളും പ്രസംഗങ്ങൾ ഘോഷിച്ചു. നായന്മാരുടെ ഇടയിൽ ഇല്ലം, സ്വരൂപം, പാതമംഗലം എന്നിങ്ങിനെ പല ഉപജാതിക്കാർ ഉണ്ടായിരുന്നവർ തമ്മിൽ മിശ്രവിവാഹം നടത്താതിരുന്നതിനാൽ പല നായർഭവനങ്ങളിലും സാമന്തന്മാരുമായി സംബന്ധമേൎപ്പാടു നടന്നുവരുകയും, തന്നിമിത്തം ദാരിദ്ര്യവും പല ക്ലേശങ്ങളും ഈ സാമന്തന്മാരുടെ ഭാൎയ്യാസന്താനങ്ങൾ അനുഭവിക്കേണ്ടിവരുകയും ചെയ്തിരുന്നു. മേൽപ്പറഞ്ഞ ഉപജാതിക്കാർ തമ്മിൽ മിശ്രവിവാഹവും ഇവരുടെ ഇടയിൽ മിശ്രഭോജനവും നടത്തേണ്ടതാണെന്നും, നായർപ്രമാണികൾ സഭാമദ്ധ്യത്തിൽവെച്ചു നിശ്ചയങ്ങൾചെയ്തു. എന്നാൽ ഇങ്ങിനെയുള്ള പ്രസംഗങ്ങളേയും തീൎച്ചകളേയും അനുസരിച്ചു പ്രവൎത്തിക്കാൻ പഴവന്മാൎക്കാകട്ടെ, പുതിയ പരിഷ്കാരികൾക്കാകട്ടെ ധൈൎയ്യമുണ്ടായില്ല. താലികെട്ടുകല്യാണം ഉന്മൂലനംചെയ്യേണ്ടതാണെന്നു സദസ്സിൽവെച്ചു കാൎയ്യകാരണസഹിതം വാദിച്ചു സദസ്യരുടെ ഏകകണ്ഠമായ അനുമോദത്തെ സ്വീകരിച്ച നായർപ്രമാണികൾ, തങ്ങളുടെ പ്രസംഗത്തിൻെറ ചൂടു മാറുന്നതിനുമുമ്പു തന്നെ സൎവ്വസ്വവും ചെലവാക്കി തറവാടും പണയത്തിലാക്കി തങ്ങളുടെ പെൺകിടാങ്ങളുടെ താലികെട്ടുകല്യാണം 'പൊടിപൂര'മായി ഘോഷിച്ചു. താണ ഉപജാതിയിൽപ്പെട്ട നായർയുവാക്കന്മാർ മിശ്രവിവാഹത്തിന്നായി ഉയൎന്ന ഉപജാതിക്കാരുടെ സ്ത്രീജനങ്ങളെ ആവശ്യപ്പെട്ടാൽ പരിഷ്കാരേച്ഛുക്കളെന്നു നടിച്ചി

രുന്ന ഈ വീരന്മാർ സാധുയുവാക്കളെ മീശമുറുക്കി, കണ്ണുരുട്ടി, ഭയപ്പെടുത്തി ആട്ടിയോടിച്ചു. ഇങ്ങിനെ പേക്കൂത്തുകൾ പലതും നടന്നുകൊണ്ടിരുന്ന കാലത്തു്, കഥാനായകനായ യുവാവു തന്നേക്കാൾ താണ ഉപജാതിയിൽപ്പെട്ട ഒരു നായർസ്ത്രീയെ, പ്രസംഗമോ കൊട്ടിഘോഷമോ യാതൊന്നും കൂടാതെ, വിവാഹം കഴിച്ചു. അദ്ദേഹത്തിൻെറ പ്രവൃത്തികൾ ഒക്കെ ഇത്തരത്തിലായിരുന്നു. തൻെറ പ്രവൃത്തികൊണ്ടായിരുന്നു അദ്ദേഹം സ്വവർഗ്ഗക്കാർക്കു മാതൃകാപാഠങ്ങൾ നല്കിയതു്; പ്രസംഗങ്ങൾകൊണ്ടുമാത്രമല്ല. പ്രസംഗത്തിന്നു വിപരീതമായി പ്രവർത്തിക്കുന്ന നയം അദ്ദേഹം ഒരു കാലത്തും സ്വീകരിച്ചിരുന്നുമില്ല.

തിരുവനന്തപുരത്തു പാല്കുളങ്ങരെ തോപ്പുവീട്ടിൽ ശ്രീമതി നാണിക്കുട്ടിയമ്മയുമായുള്ള അദ്ദേഹത്തിൻെറ വിവാഹം 1076 മകരമാസത്തിൽ (1901) ആണു് നടന്നതു്. അദ്ദേഹം ഇങ്ങിനെ ഒരു വിവാഹം നടത്താൻ ആലോചിക്കുന്നു എന്നറിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ ബന്ധുജനങ്ങളിൽ ഒരാൾ കോപിഷ്ഠനായി 'അവൻ ഈ സംബന്ധം നടത്തി ജാതിഭ്രഷ്ടം വരുത്തി തറവാട്ടിനു് അപമാനമുണ്ടാക്കുകയാണെങ്കിൽ ഞാൻ അവനെ ജീവനോടുകൂടെ ഇരിക്കാൻ സമ്മതിക്കയില്ല' എന്നു പറഞ്ഞു. ഈ വിവരം അദ്ദേഹം അറിഞ്ഞപ്പോൾ 'ആകട്ടെ, തിരുവിതാംകൂറിലെ ശിക്ഷാനിയമങ്ങൾ നല്ല പരിജ്ഞാനമുള്ള ഒരാൾ അങ്ങിനെ ചെയ്യുന്നപക്ഷം ആ ശിക്ഷ അനുഭവിപ്പാൻ ഞാൻ തയ്യാർ' എന്നായിരുന്നു സമാധാനം പറഞ്ഞതു്.

ഒരു കുടുംബത്തെ പോററാൻ തക്ക ത്രാണിയില്ലാതിരുന്ന കാലത്തായിരുന്നു അദ്ദേഹം വിവാഹം ചെയ്തതു്. എന്നാൽ ഭാര്യയുടെ അനിതരസാധാരണമായ ഗൃഹഭരണസാമർത്ഥ്യംനിമിത്തം വലിയ കുടുംബക്ലേശങ്ങൾ യാതൊന്നും ഈ ദമ്പതിമാർക്കനുഭവിക്കേണ്ടിവന്നില്ല. ആദ്യകാലങ്ങളിൽ ഇവർ ഭാര്യാഗൃഹത്തിൽത്തന്നെ പാർത്തു. ഭാര്യയുടെ ഒരു മാതുലനായിരുന്ന പരമേശ്വരൻ

പിള്ള അവർകളായിരുന്നു 'കേരളദർപ്പണ'ത്തിന്റെ ഉടമസ്ഥൻ. അദ്ദേഹം സക്കാർജോലിക്കാരനായിരുന്നതുനിമിത്തം പത്രസം ബന്ധമായ കത്തിടപാടുകളിലും കണക്കുകളിലും തന്റെ സ്വ ന്തം പേർ വെയ്ക്കുവാൻ സാധിച്ചില്ല. പത്രാധിപർ തന്റെ ബ ന്ധുവുംകൂടെ ആയിത്തീൎന്നപ്പോൾ കത്തിടപാടുകളിലും പണമേ ല്പാടുകളിലും അദ്ദേഹത്തിന്റെ പേർ ചേൎക്കാനനുവദിക്കേണ മെന്നു പരമേശ്വരൻപിള്ള ആവശ്യപ്പെട്ടു. വഞ്ചനാശങ്കയില്ലാതി രുന്നതിനാൽ അദ്ദേഹം അതിനനുവദിക്കുകയും ചെയ്തു. ആപ്തമി ത്രങ്ങളെപ്പോലും പരമവൈരികളാക്കിത്തീൎക്കുന്ന പണം, അതി ന്റെ സാക്ഷാൽ പ്രകൃതിയെ ഈ ഘട്ടത്തിൽ ഈ ബന്ധുജനങ്ങ ളേയും മനസ്സിലാക്കി. ഉടമസ്ഥൻ എന്ന നിലയിൽ പരമേശ്വ രൻപിള്ള പത്രത്തിന്റെ സകലഭാരങ്ങളും സ്വകാൎയ്യമായി നട ത്തി. ഇങ്ങിനെ കുറേനാൾ കഴിഞ്ഞപ്പോൾ പത്രം അച്ചടിച്ച വ കയിൽ അച്ചുകൂടക്കാൎക്കു കുറെയേറെ പണം ബാക്കിയായി. അ വർ കുടിശ്ശിക തീൎക്കാനാവശ്യപ്പെട്ടപ്പോൾ പരമേശ്വൻപിള്ള പിന്മാറി. അച്ചുകൂടക്കാർ കഥാനായകന്റെ പേരിൽ വ്യവഹാ രം നടത്തി വിധി സമ്പാദിക്കുകയും, അദ്ദേഹം ആ തുക അവൎക്കു കൊടുത്തു കടം തീൎക്കുകയും ചെയ്തു. പത്രാധിപർ എന്ന നില യിൽ തനിക്കു കിട്ടേണ്ടിയിരുന്ന പ്രതിഫലംപോലും, ബന്ധുവാ യതുനിമിത്തം, പരമേശ്വരൻപിള്ളയോടു കണക്കുപറഞ്ഞു വാ ങ്ങുവാൻ മടിച്ചിരുന്ന ഇദ്ദേഹത്തിന്നു ഇങ്ങിനെ ഒരു വലിയ തു കയുംകൂടെ ചേതപ്പെടേണ്ടിവന്നു. പക്ഷേ തന്റെ പുസ്തകങ്ങ ളിൽനിന്നും ഇക്കാലത്തു സാമാന്യം നല്ല വരവുണ്ടായിരുന്നതി നാൽ, കടം തീൎക്കാൻ അദ്ദേഹം ക്ലേശിക്കേണ്ടിവന്നില്ല.

ഈ സംഭവത്തിന്നുശേഷം കഥാനായകൻ ഭാൎയ്യയോടൊ ന്നിച്ച് ആ വീട്ടിൽനിന്നും മാറിപ്പാൎത്തു. തല്ക്കാലം കുറെ ധന നാശം ഉണ്ടായെന്നല്ലാതെ, പരമേശ്വരൻപിള്ളയുമായി പിണ ങ്ങി മാറേണ്ടിവന്നതിനാൽ മററു ക്ലേശങ്ങൾ ഒന്നും ഉണ്ടായില്ല.

നാണിക്കുട്ടിയമ്മയുടെ ഗൃഹഭരണപാടവവും പാചകനൈപുണ്യവും നിമിത്തം അവക്കു പാചകന്മാരെയോ വീട്ടുവേലക്കാരെയോ ആശ്രയിക്കേണ്ടിവന്നില്ല. കഥാനായകൻ തന്റെ ആദ്യഭാര്യയോടൊന്നിച്ചു പാത്തിരുന്ന കാലം മുഴുവനും പാചകന്മാരാൽ തയ്യാറാക്കപ്പെട്ട ഭക്ഷണം കഴിക്കേണ്ടിവന്നിട്ടില്ലെന്നുള്ളതു സ്മരണീയമാണു്. നാണിക്കുട്ടിയമ്മയുടെ സാമത്ഥ്യം ഗൃഹഭരണത്തിലും പാചകവിദ്യയിലും മാത്രമായിരുന്നില്ല. ഇംഗ്ലീഷ്പത്രങ്ങളും മാസികകളും വായിച്ചു വത്തമാനങ്ങൾ എഴുതി പത്രപ്രവത്തനത്തിൽ ഭത്താവിനെ സഹായിക്കുക, അദ്ദേഹം അക്കാലങ്ങളിൽ രചിച്ച പുസ്തകങ്ങളുടെ കയ്യെഴുത്തുപകപ്പു തയ്യാറാക്കി അദ്ദേഹത്തിന്റെ സാഹിത്യപരിശ്രമങ്ങളിൽ പങ്കുകൊള്ളുക എന്നിവകൂടാതെ, അദ്ദേഹത്തിന്റെ വിശ്രമാവസരങ്ങളിൽ, സംഗീതവിദഗ്ദ്ധയായ ആ വനിതാരത്നം ഭക്തിരസപൂണ്ണങ്ങളായ ഈശ്വരസ്തോത്രങ്ങൾ പാടി മനസ്സിനേയും സ്തോത്രങ്ങളേയും ആനന്ദിപ്പിക്കുകൂടെ ചെയ്യുമായിരുന്നു.

പരമേശ്വരൻപിള്ള അവർകൾ ഇദ്ദേഹത്തെ ഇതിനിടയിൽ മററുപ്രകാരേണയും ചതിപ്പാൻ ഉദ്യമിച്ചു. തന്റെ സ്നേഹിതന്മാരിൽനിന്നു പല പുസ്തകങ്ങളും വില്പനയ്ക്കായി അദ്ദേഹം പരമേശ്വരൻപിള്ളയ്ക്കു് ഏററുവാങ്ങിക്കൊടുത്തിരുന്നു. സ്നേഹിതന്മാർ പണത്തിന്നാവശ്യപ്പെട്ടപ്പോൾ ആ വിദ്വാൻ വീണ്ടും മാറിക്കളഞ്ഞു. പക്ഷേ ഇക്കുറി ഇദ്ദേഹം ക്ഷമിച്ചിരുന്നില്ല; സിവിൽ വ്യവഹാരം നടത്തി, തനിക്കു കിട്ടേണ്ടിയിരുന്ന തുക മുഴുവനും അദ്ദേഹത്തിൽനിന്നു് ഈടാക്കി. എന്നാൽ ഇതിൻഫലം ആ സാധ്വസ്ത്രീയാണു് അനുഭവിക്കേണ്ടിവന്നതു്. കഥാനായകൻ 'മലയാളി'പത്രാധിപത്യം സ്വീകരിച്ചു കൊല്ലത്തു പാത്തുവരുമ്പോൾ പ്രസവാവശ്യത്തിന്നായി നാണിക്കുട്ടിയമ്മ സ്വഗൃഹത്തിൽ പോകേണ്ടിവന്നു. അക്കാലത്തു് ആ സാധ്വസ്ത്രീയെ അമ്മാമൻ പല പ്രകാരത്തിൽ ദണ്ഡിപ്പിക്കുകയും ക്ലേശിപ്പിക്കുകയും

ചെയ്തതായി അവർ ഭർത്താവിന്നെഴുതി അയച്ച കത്തുകളിൽ പറഞ്ഞിരിക്കുന്നു.

1076 മേടമാസത്തിൽ (1901) 'കേരളദപ്പണം', 'വഞ്ചിഭൂപഞ്ചിക' എന്നീ രണ്ടു മത്സരപത്രങ്ങൾ ഒന്നായിച്ചേന്നു 'കേരളപഞ്ചിക' എന്ന നാമധേയത്തിൽ, ശ്രീമാൻ ടി. മാത്താണ്ഡൻ തമ്പി അവർകളുടെ ഉടമസ്ഥതയിൽ പുറപ്പെട്ടു. ഇതിൻെറ ആധിപത്യം 1077 ചിങ്ങം (1901)മുതൽ 1078 കുംഭം (1903)വരെ കഥാനായകൻ വഹിച്ചിരുന്നു. ഇതിന്നിടയിൽ തിരുവിതാംകൂർ മുഴുവനും ചുററിസ്സഞ്ചരിച്ച് ഒരു പൊതുജനപ്രതിനിധി എന്ന നിലയിൽ സ്വരാജ്യത്തേയും നാട്ടുകാരേയും പററി താൻ അത്യാവശ്യം അറിഞ്ഞിരിക്കേണ്ട സംഗതികൾ മുഴുവൻ സ്വന്തദൃഷ്ട്യാ കണ്ടു മനസ്സിലാക്കി. ഈ സക്കീട്ടിൽ താൻ അറിവാൻ ഇടവന്ന പല കാൎയ്യങ്ങളും അദ്ദേഹത്തിൻെറ മനസ്സിനെ ക്രമത്തിലധികം പിടിപ്പിക്കയും, തൽഫലമായി സ്വരാജ്യക്ഷേമത്തിനും, സ്വവൎഗ്ഗോന്നതിക്കുമായി തന്നാൽ കഴിയുന്നതു പ്രയത്നിക്കാമെന്നും, അതിന്നായി തൻെറ ക്ഷേമത്തേയും ജീവനെത്തന്നെയും ബലികഴിക്കാൻ സന്നദ്ധനാണെന്നും പ്രതിജ്ഞചെയ്ത്, തൻെറ പത്രപങ്ക്തികളെ അതിന്നായി ഉപയോഗപ്പെടുത്തിത്തുടങ്ങി. തൻെറ തൂലികകൊണ്ടുള്ള പ്രഹരങ്ങൾ ഏല്ക്കാൻ ഇടവന്ന ആളുകൾ പലരും സാമദാദനാപായങ്ങൾ പ്രയോഗിച്ചു പത്രാധിപരെ വശത്താക്കുവാൻ ശ്രമിച്ചു. എന്നാൽ ചെറുപ്പക്കാരനെങ്കിലും ധീരോദാത്തനും സ്ഥിരപ്രതിജ്ഞനുമായ ഈ പുരുഷകേസരിയെ, തൻെറ ഉദ്ദിഷ്ടപഥത്തിൽനിന്നു തിരിക്കുവാൻ അവരുടെ നീചനയങ്ങൾക്കു സാദ്ധ്യമായില്ല.

1078 കുംഭമാസത്തിൽ (1903 ഫെബ്രുവരി) ഇദ്ദേഹം പഞ്ചികാപത്രാധിപത്യം ഉപേക്ഷിച്ചു. അതിൻെറ ശേഷം 'നസ്രാണിദീപിക', 'മലയാളി' എന്നീ രണ്ടു പത്രങ്ങൾക്കും ക്രമമായി ലേഖനസഹായം ചെയ്തുകൊണ്ടും, മററു സാഹിത്യപരിശ്രമങ്ങൾ ചെയ്തുകൊണ്ടും അഞ്ചാറു മാസം കഴിച്ചു. 1079 ചിങ്ങമാ

സത്തിൽ 'മലയാളി'പത്രാധിപത്യം സ്വീകരിച്ച കുടുംബസഹിതം കൊല്ലത്തു താമസമാക്കി. ഒരു കൊല്ലംമാത്രമേ അദ്ദേഹം ഈ പത്രം നടത്തിയിരുന്നുള്ളു. ഈ ചുരുങ്ങിയ കാലത്തിന്നിടയിൽ ആ പത്രംമുഖേന വിതരണംചെയ്ത അറിവിൻെറ ഫലമായി തിരുവിതാംകൂറിലെ പൌരന്മാർ അവരുടെ അവകാശങ്ങളും കടമകളും എന്തൊക്കെയാണെന്നറിഞ്ഞു കടമകൾ നിറവേററുവാനും, അവകാശങ്ങൾ ശരിയായി ലഭിക്കാതിരുന്നാൽ അവയെ അധികൃതന്മാരോടു ചോദിച്ചും വാദിച്ചും വാങ്ങുവാനും തുടങ്ങി.

'മലയാളി'പത്രാധിപരായിരുന്ന കാലത്തു് അദ്ദേഹം മദ്ധ്യതിരുവിതാംകൂറിൽ പല ദിക്കുകളിലും രണ്ടാമതും സഞ്ചരിച്ചു്, അവിടെയുള്ള നായന്മാർ ആചരിച്ചുവന്ന പല അനാചാരങ്ങളേയും ഇല്ലായ്മ ചെയ്യുന്നതിനും പരിഷ്കരിക്കുന്നതിനുംവേണ്ടി സഭകൾ വിളിച്ചുകൂട്ടി പ്രസംഗങ്ങൾ നടത്തി. ചേർത്തല, പറവൂർ എന്നീ രണ്ടു താലൂക്കുകളിലാണു് അദ്ദേഹം അധികമായി സഞ്ചരിച്ചതും പ്രസംഗങ്ങൾ ചെയ്തതും. ഈ രണ്ടു സ്ഥലങ്ങളിലും, നായർസമാജംവക പാഠശാലകൾ സ്ഥാപിക്കുന്നതിനു പൊതുജനങ്ങളെ ഉത്സാഹിപ്പിക്കയും അവിടങ്ങളിൽ പല വായനശാലകൾ സ്ഥാപിക്കുന്നതിനു പരിശ്രമിക്കയും ചെയ്തു. ഈ ഉത്സാഹത്തിൻേറയും പരിശ്രമത്തിൻേറയും ഫലം ജനങ്ങൾ ഇന്നും അനുഭവിക്കുന്നുണ്ടു്. അദ്ദേഹത്തിൻെറ രാജ്യഭ്രംശാനന്തരം ചേർത്തല താലൂക്കിലെ പല പൌരപ്രമാണികളും സംഭാവനകൾ അയച്ചുകൊടുത്തും മരണാനന്തരം പറവൂർതാലൂക്കുകാർ അദ്ദേഹത്തിൻെറ നാമസ്മാരകമായി ഒരു വായനശാല സ്ഥാപിച്ചും അദ്ദേഹത്തോടുള്ള തങ്ങളുടെ നന്ദിയെ പ്രദർശിപ്പിച്ചിരിക്കുന്നു. നെയ്യാററിങ്കരെ പെരുമ്പഴുതൂർ എന്ന സ്ഥലത്തും ഇദ്ദേഹത്തിൻെറ പേരിൽ ഒരു വായനശാല നടത്തിവരുന്നുണ്ടെന്നുള്ളതു് ഈ ഘട്ടത്തിൽ പ്രസ്താവയോഗ്യമാണു്.

തിരുവിതാംകൂറിലെ അപ്പോഴത്തെ സ്ഥിതിയും, ആ സ്ഥി

തിക്കു യോജിക്കാത്ത കഥാനായകൻെറ മനോഗതങ്ങളും, സ്ഥിര പ്രതിജ്ഞയും, സത്യനിഷ്ഠയും കണ്ടു മനസ്സിലാക്കിയ അദ്ദേഹത്തിൻെറ ഒരു അഭ്യുദയകാംക്ഷി അദ്ദേഹത്തിനെഴുതി അയച്ച ഒരു കത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: "നിങ്ങളുടെ ഉദ്യമങ്ങൾ എത്രയോ ശ്രേഷ്ഠങ്ങളും അഭിനന്ദനീയങ്ങളുമാണെന്നിരുന്നാലും, നിങ്ങളുടെ ഉദ്ദേശം സഫലമാകുന്നതിനു തിരുവിതാംകൂറിലെ ഇപ്പോഴത്തെ സ്ഥിതി അനുവദിക്കുമെന്നു തോന്നുന്നില്ല. നിങ്ങൾ രണ്ടു നൂററാണ്ടുകൾ കഴിഞ്ഞു ജനിക്കേണ്ടവനായിരുന്നു. നിങ്ങളുടെ പ്രവൃത്തിയുടെ ഉദ്ദേശത്തെയോ, ഉദ്ദേശത്തിൻെറ മാഹാത്മ്യത്തെയോ മനസ്സിലാക്കാൻ തക്ക പരിഷ്കാരം തിരുവിതാംകൂറിന്നു് ഇപ്പോൾ സിദ്ധിച്ചിട്ടുണ്ടെന്നു പറവാൻ തരമില്ല. നിങ്ങൾക്കുണ്ടായിരിക്കുന്ന പ്രബലന്മാരായ ശത്രുക്കളുടെ എണ്ണംതന്നെ അതിന്നൊരു ദൃഷ്ടാന്തം. ഇങ്ങിനെയിരിക്കേ വൃഥാ പ്രയത്നംചെയ്തു നിങ്ങൾ എന്തിനായിട്ടു നിങ്ങളുടെ ആയുസ്സിനെ കുറയ്ക്കുന്നു?" ഈ സ്നേഹിതൻെറ ദീർഘദർശനം ഏറെക്കുറെ ശരിയായിട്ടുണ്ടെന്നു പറയാം. തിരുവിതാംകൂറിന്നു് അദ്ദേഹത്തിൻെറ ഉദ്ദേശത്തെ മനസ്സിലാക്കാൻ സാധിക്കായ്കയാൽ, തൻെറ പ്രയത്നഫലം തൻെറ ആയുഷ്കാലത്തിന്നിടയിൽ മാതൃഭൂമി അനുഭവിച്ചുകാണ്മാൻ അദ്ദേഹത്തിനു സാദ്ധ്യമായില്ല. എന്നാലും അദ്ദേഹത്തിൻെറ പ്രയത്നം വിഫലമായി എന്നു് ഒരിക്കലും പറഞ്ഞുകൂടുന്നതല്ല. താൻ വാരിവിതച്ച സത്യം, സ്വാതന്ത്ര്യം, സൌഹാർദ്ദം, ആത്മത്യാഗം എന്നീ ശ്രേഷ്ഠഗുണങ്ങളുടെ വിത്തുകൾ ശത്രുക്കളുടെ അജ്ഞാനമാകുന്ന പാറകളുടെ കീഴിൽ ഞെക്കിക്കിടക്കുകയാണെങ്കിലും, ഒന്നുരണ്ടു നൂററാണ്ടുകൾക്കു മുമ്പെതന്നെ അവ പാറകളെ ഭേദിച്ചു പുറത്തു വരുമെന്നുള്ളതിനു സംശയമില്ല. താൻ ഉദ്ദേശിച്ചതും ആഗ്രഹിച്ചതുമായ ക്ഷേമസൌഭാഗ്യങ്ങൾ മാതൃഭൂമി അപ്പോൾ അനുഭവിക്കുകയും, സൃഷ്ടികർത്താവിൻെറ പാദത്തിങ്കൽ സ്ഥിതി ചെയ്യുന്ന ആ മഹാപുരുഷൻെറ ആത്മാവു സംതൃപ്തി പ്രാപിക്കുകയും ചെയ്യും. ഇപ്പോൾത്തന്നെ തിരുവിതാംകൂറിലെ യുവജന

ഹൃദയങ്ങളിൽ പ്രതിഷ്ഠാപിതങ്ങളായിരിക്കുന്ന അദ്ദേഹത്തിൻെറ സ്മാരകസ്തംഭങ്ങൾ വിദൂരമല്ലാത്ത ഭാവിയിൽ നിർഭയം പുറത്തുവരുകയും, അവരുടെ വീരപൂജാഗൃഹങ്ങളിൽ അദ്ദേഹത്തിൻെറ ഛായാപടങ്ങൾ മാന്യസ്ഥാനത്തെ അലങ്കരിക്കുകയും, സന്ധ്യാദേസ്തോത്രങ്ങളുടെ കൂട്ടത്തിൽ ഒരു 'രാമകൃഷ്ണഗീത'കൂടെ ഉൾപ്പെടുകയും പക്ഷേ കണ്ണൂർകടപ്പുറത്തു കിടക്കുന്ന അദ്ദേഹത്തിൻെറ അസ്ഥികൾ തൻെറ മാതൃഭൂമിയിൽ ഒരു ശവകുടീരത്തിൽ വിശ്രമിക്കാനിടവരുകകൂടെയും ചെയ്യും.

# സ്മരണകൾ

കൊല്ലവഷം 1080 ചിങ്ങമാസം 7-ാംനു-, എൻെറ ജീവിതത്തിൽ ഏററവും ഭാഗ്യമേറിയ ഒരു സുദിനമായിരുന്നു; ഈ ശുഭദിനത്തിലായിരുന്നു എനിക്കു ശ്രീമാൻ കെ. രാമകൃഷ്ണപിള്ള അവർകളുടെ ഭാൎയ്യാപദം ലഭിച്ചതു്. വിവാഹത്തിനുമുമ്പായി ഞങ്ങൾ തീരെ അപരിചിതരായിരുന്നില്ല. ഞാൻ ആദ്യമായി ഇദ്ദേഹത്തെ കണ്ടറിഞ്ഞതു്, ഏകദേശം നാലു കൊല്ലങ്ങൾക്കു മുമ്പായിരുന്നു. ഒരു നാൾ ഞാൻ എൻെറ സഹോദരനോടൊന്നിച്ചു് ഒരു ബന്ധുഗൃഹത്തിൽ പോയി മടങ്ങിവരുമ്പോൾ, വഴിയിൽ ഇദ്ദേഹം ഞങ്ങൾക്കഭിമുഖമായി വന്നു. "ഈ വരുന്ന ആളാണു് 'കേരളപഞ്ചികാ'പത്രാധിപർ. ഇദ്ദേഹത്തെപ്പററി കേട്ടിട്ടില്ലേ?" എന്നു സഹോദരൻ എന്നോടു പതുക്കെ ചോദിച്ചു. "കേട്ടിട്ടുണ്ടു്; കുറെ പ്രായംചെന്ന ആളായിരിക്കുമെന്നാണു് ഞാൻ വിചാരിച്ചിരുന്നതു്; ഇത്ര ചെറുപ്പക്കാരനാണെന്നു ഞാൻ കരുതിയിരുന്നില്ല"—എന്നു ഞാൻ മറുപടി പറഞ്ഞു.

ഈ യുവാവിൻെറ വേഷം തീരെ ആഡംബരഹീനമായിരുന്നു. ഒരു ശുഭ്രവസ്ത്രവും കറുത്ത കുപ്പായവും ഒരു മേൽമുണ്ടും ആണു് ധരിച്ചിരുന്നതു്. തലമുടി കണ്ടിച്ചിരുന്നു. ഒരു കൈയിൽ ശീലക്കുടയും, മറേറതിൽ ഏതാനും പുസ്തകങ്ങളും പിടിച്ചിട്ടുണ്ടായിരുന്നു. ഇങ്ങിനെ കണ്ട യുവാവിൽ, നഖശിഖാന്തം പ്രത്യക്ഷമായിരുന്ന കുലീനത്വവും, സൽസ്വഭാവവും മുഖത്തു പരിലസിച്ചിരുന്ന പൌരുഷവും, കണ്ണുകളിൽ വിലസിക്കൊണ്ടിരുന്ന കരുണയും നിഷ്കപടതയും എൻെറ ശ്രദ്ധയെ പ്രത്യേകം ആകഷിച്ചു. ഏററവും കൃശമായിരുന്ന ദേഹമാകട്ടെ അദ്ദേഹം അരോഗനല്ലെന്നും വെളിപ്പെടുത്തിയിരുന്നു.

ഈ സംഭവം കഴിഞ്ഞശേഷം, 1079-ാമാണ്ടുവരെ ഞങ്ങൾ തമ്മിൽ യാദൃച്ഛികമായിട്ടെങ്കിലും കാണുന്നതിനിടയായില്ല. 1079 ചിങ്ങത്തിൽ ഇദ്ദേഹം 'മലയാളി'പത്രാധിപത്യം സ്വീകരിച്ചിരിക്കുന്നതായി പത്രദ്വാരാ അറിഞ്ഞു. അതേകൊല്ലം മകരമാസത്തിൽ അദ്ദേഹം വിഭാര്യനായി ഭവിച്ചു. കുടുംബഗൃഹത്തിൽനിന്നു പണ്ടേതന്നെ ബഹിഷ്കൃതനായിരുന്ന ഇദ്ദേഹം ഭാര്യയുടെ മരണംനിമിത്തം അനന്യശരണനായിത്തീൎന്നു. തന്നിമിത്തം ഇദ്ദേഹത്തെ കാലതാമസംകൂടാതെ രണ്ടാമതും വിവാഹം ചെയ്യിക്കുന്നതിനു ബന്ധുമിത്രാദികൾ ഉത്സാഹിക്കയും, ഇവർമുഖേന വിവാഹാലോചന എന്റെ ഗൃഹത്തിൽ എത്തിക്കൂടുകയും ചെയ്തു. എന്റെ മാതാപിതാക്കന്മാരുടെ ആനുകൂല്യവും പ്രോത്സാഹനവും നിമിത്തം, ക്രമേണ ഈ ആലോചന എന്റെ ചെവിയിലും എത്തി. ആദ്യഭാര്യ മരിച്ചു മൂന്നുമാസംപോലും തികയും മുമ്പു രണ്ടാമതും വിവാഹത്തിന്നൊരുങ്ങുന്ന വിവരം അറിഞ്ഞപ്പോൾ ഈ ആലോചനയെ പുച്ഛിച്ചു നിരസിക്കയാണു് ഞാൻ ചെയ്തതു്. എന്നാൽ ഈ ബദ്ധപ്പാടും ആലോചനയും ബന്ധുജനങ്ങളുടെ പണിയായിരുന്നുവെന്നും, അദ്ദേഹത്തിന്റെ അറിവോടും ആനുകൂല്യത്തോടുംകൂടെ ഉണ്ടായതല്ലെന്നും അനന്തരകാലത്തു് എനിക്കറിവാനിടയായി.

1079 കുംഭമാസത്തിൽ (1904), 'ലളിത' എന്നു പേരായ ഒരു ചെറുകഥ, ഒരു ഇംഗ്ലീഷ്മാസികയിൽനിന്നും ഞാൻ തൎജ്ജമചെയ്തു 'രസികരഞ്ജിനി' മാസികക്കയച്ചു പ്രസിദ്ധപ്പെടുത്തി. ഈ ലേഖനമായിരുന്നു എന്നെ എന്റെ ഭാവിഭൎത്താവിനോടു ചേൎക്കാൻ ഇടയാക്കിയതു്. കഥ പ്രസിദ്ധപ്പെടുത്തിക്കണ്ടപ്പോൾ എന്റെ ഈ ആദ്യപരിശ്രമത്തെപ്പററി അഭിനന്ദിച്ചും, കഥയിലെ ഗുണദോഷങ്ങളെ ചൂണ്ടിക്കാണിച്ചും, സാഹിത്യലോകത്തിലേക്കു് എന്റെ പുറപ്പാടിനെ പ്രോത്സാഹിപ്പിച്ചും അദ്ദേഹം ഒരു കത്തെഴുതി എനിക്കയയ്ക്കുകയുണ്ടായി. മൎയ്യാദപ്രകാരം ഇതിന്നു

ഞാൻ മറുപടി അയയ്ക്കേണ്ടിവന്നു. അതിൻെറ ശേഷം വിഷുദിവസം, അദ്ദേഹം താൻ അതേവരെ പ്രസിദ്ധപ്പെടുത്തീട്ടുണ്ടായിരുന്ന എല്ലാ പുസ്തകങ്ങളുടേയും ഓരോ പ്രതി (ബാലബോധിനി, അങ്കഗണിതം, ക്ഷേത്രഗണിതസാധനപാഠങ്ങൾ, കൃഷിശാസ്ത്രം, സാക്രട്ടീസ്, നായന്മാരുടെ സ്ഥിതി, ഭൂവിവരണചോദ്യങ്ങൾ, ഭാര്യാധർമ്മം) പുതുവത്സരാശിസ്സുകളോടുകൂടെ എനിക്കയച്ചുതന്നു. ഈ സമ്മാനങ്ങൾക്കുവേണ്ടി നന്ദിപറഞ്ഞു രണ്ടാമതും ഞാൻ മറുപടി അയയ്ക്കേണ്ടിവന്നു. ഇങ്ങിനെ ഞങ്ങൾ ക്രമേണ പരിചിതരാകയും, സാഹിത്യസംബന്ധമായ മററു പല എഴുത്തിടപാടുകൾ മൂലം ഞങ്ങളുടെ പരിചയം വർദ്ധിക്കുകയും ചെയ്തു. മേടമാസാവസാനത്തിൽ അദ്ദേഹം കാര്യവശാൽ തല്ക്കാലവാസസ്ഥലമായ കൊല്ലത്തുനിന്നും തിരുവനന്തപുരത്തു വന്നു. എൻെറ ഭവനത്തിനു സമീപം ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ വസതിയിൽ ഏതാനും ദിവസം താമസിച്ചു. എഴുത്തിടപാടുമൂലം പരിചിതരായിരുന്ന ഞങ്ങളുടെ സൌഹാർദ്ദത്തെ, അഭിമുഖസന്ദർശനംമൂലം ദൃഢീകരിക്കുന്നതിനു്, അദ്ദേഹം ഈ സൌകര്യത്തെ വിനിയോഗിക്കാതിരുന്നില്ല.

ഒരു ചൊവ്വാഴ്ചദിവസം പകൽ രണ്ടുമണിക്കാണു് അദ്ദേഹം എന്നെ കാണ്മാൻ വന്നതു്. പരിഷ്കൃതമര്യാദപ്രകാരം മുൻകൂട്ടി അറിവു തന്നിരുന്നതിനാൽ, ഞാൻ എൻെറ സഹോദരനൊന്നിച്ചു് അദ്ദേഹത്തിൻെറ വരവിനെ പ്രതീക്ഷിച്ചിരുന്നു. നാലുകൊല്ലംമുമ്പുണ്ടായ യാദൃച്ഛികദർശനത്തിൽത്തന്നെ എൻെറ മനോദർപ്പണത്തിൽ ഛായാഗ്രഹണം ചെയ്യപ്പെട്ടിരുന്ന ആ പുണ്യവിഗ്രഹം അതേ രൂപത്തിൽ, അതേ വേഷത്തിൽ, നിശ്ചിതസമയത്തു ഹാജരായി. ആകൃതിയിലോ വേഷത്തിലോ യാതൊരു ഭേദഗതിയും ഇല്ലായിരുന്നെങ്കിലും, അദ്ദേഹത്തിൻെറ മുഖത്തും നോട്ടങ്ങളിലും പ്രസ്പഷ്ടങ്ങളായ ചില വ്യത്യാസങ്ങൾ ഒരൊററ നോക്കിൽത്തന്നെ കണ്ടറിയാമായിരുന്നു. മുമ്പു കണ്ടിരുന്ന 'നവ്യതപ-

ത്തിനു പകരം വലുതായ ഒരു 'വാട്ടം' മുഖത്തെങ്ങും വ്യാപിച്ചിരുന്നു; സംസാരക്ലേശങ്ങളുടെ മുദ്ര വ്യക്തമായി പതിഞ്ഞുകണ്ടു; കണ്ണുകളുടെ പ്രകാശം കുറഞ്ഞിരുന്നില്ലെങ്കിലും വീരരസത്തേക്കാൾ ശോകരസമാണു് അവയിൽ ദീപ്തിമത്തായി പ്രത്യക്ഷപ്പെട്ടിരുന്നതു്.

ഒരു മണിക്കൂറോളം ഞങ്ങൾ 'ലൌകികം' പറഞ്ഞിരുന്നു. അദ്ദേഹം തന്റെ പത്രത്തേയും സാഹിത്യപരിശ്രമങ്ങളേയും, ഞാൻ എന്റെ പഠിത്തത്തേയും പററി സംസാരിച്ചു. 'കലിവരന്റെ യാത്ര' (Gulliver's Travels) എന്ന പുസ്തകത്തിന്റെ രണ്ടാംഭാഗം തർജ്ജമചെയ്യാനായി മുമ്പുതന്നെ അദ്ദേഹം എന്നെ ഏല്പിച്ചിരുന്നു; ഏതാനും ഭാഗങ്ങൾ ഞാൻ തർജ്ജമചെയ്തും കഴിഞ്ഞിരുന്നു. ഇതിൽ ചിലേടം വായിച്ചു് അത്യാവശ്യം ചെയ്യേണ്ട ഭേദഗതികളെപ്പററിയും അദ്ദേഹം പറഞ്ഞുതന്നു. താൻ അന്നുതന്നെ കൊല്ലത്തേയ്ക്കു മടങ്ങിപ്പോകുന്നതിനാൽ തന്റെ സന്ദർശനത്തെ അല്പം കൂടെ ദീർഘിപ്പിക്കാൻ സാധിക്കാത്തതിൽ വ്യസനിക്കുന്നു എന്നും തനിക്കു പറയേണ്ട കാര്യങ്ങൾ മുഴുവൻ പറഞ്ഞുകഴിഞ്ഞിട്ടില്ലായ്കയാൽ, മടങ്ങി എത്തിയ ഉടൻ എഴുത്തുമൂലം അറിയിക്കുവാൻ അനുവദിക്കേണമെന്നും, മററും ചില ലൌകിമര്യാദകൾ പറഞ്ഞു് അദ്ദേഹം യാത്ര ചോദിച്ചു പിരിഞ്ഞു.

പിറേറ ദിവസം ഉച്ചയ്ക്കു് അദ്ദേഹം പെട്ടെന്നു വളരെ ബദ്ധപ്പാടോടുകൂടെ എന്റെ ഗൃഹത്തിൽ കയറിവന്നു. മുന്നറിവോ അനുവാദമോ കൂടാതെ വന്നതിനാലും തലേദിവസം യാത്രപറഞ്ഞു പിരിഞ്ഞുപോയിരുന്നതിനാലും, അദ്ദേഹത്തിന്റെ വരവിന്റെ ഉദ്ദേശം മനസ്സിലാവാതെ ഞാൻ കുഴങ്ങി. എന്തെങ്കിലും കാണുകതന്നെ എന്നു തീർച്ചപ്പെടുത്തി, ഞാൻ പുറത്തു വന്നു് അദ്ദേഹത്തെ വേണ്ടപോലെ ഉപചരിച്ചു് ഇരിക്കാൻ പറഞ്ഞു. തലേദിവസത്തെ യാത്ര മുടങ്ങിയതെന്തുകൊണ്ടായിരിക്കാമെന്ന ചോദ്യം മുഴുവൻ ചോദിച്ചു കഴിയുംമുമ്പു് അദ്ദേഹം തടഞ്ഞു പറഞ്ഞു:

"യാത്ര മുടങ്ങിയതല്ല, മുടക്കിയതാണ്; ഇന്നലെ ഇവിടെനിന്നു പോയശേഷം ചില വൎത്തമാനങ്ങൾ അറിഞ്ഞു. അതിനെപ്പററി ചിലതു ചോദിച്ചറിവാനുള്ളതുനിമിത്തം യാത്ര മുടക്കി അതിന്നായിട്ടാണ് ഇപ്പോൾ വന്നിരിക്കുന്നതു്."

"കാലേ അറിയിച്ചിരുന്നുവെങ്കിൽ വൎത്തമാനം കേൾപ്പാൻ ഞാൻ തയ്യാറായിരിക്കുമായിരുന്നു; ഇപ്പോൾ—" ഇത്രയും ആയപ്പോൾ വീണ്ടും അദ്ദേഹം തടഞ്ഞു പറഞ്ഞു: "കാലേ അറിയിച്ചാൽ കാണ്മാൻ സൌകൎയ്യമില്ലെന്നു സമാധാനംപറഞ്ഞൊഴിഞ്ഞുകളഞ്ഞേയ്ക്കുമോ എന്നു ശങ്കയുണ്ടായിരുന്നു; അതുകൊണ്ടാണ് ഭാഗ്യം പരീക്ഷിക്കാമെന്നുറച്ചു പുറപ്പെട്ടതു്. അസൌകൎയ്യപ്പെടുത്തുകയില്ല. പറവാനുള്ളതു് ഇപ്പോൾ പറഞ്ഞു തീക്കാം. രണ്ടുമൂന്നു മാസാമുമ്പ് എന്റെ വിവാഹാലോചന ഇവിടെ കൊണ്ടുവരികയും അതു നിരസിക്കയും ചെയ്തതായി അറിഞ്ഞു; ആ ആലോചന എന്റെ അറിവോടുകൂടി ഉണ്ടായതല്ല. ഏതായാലും അങ്ങിനെ ഒരാലോചന ഉണ്ടായ സ്ഥിതിക്കു്, അതിനെ പിൻവലിക്കാൻ ഞാൻ തയ്യാറില്ല. അനുകൂലമായ മറുപടി കിട്ടുമെന്ന ആശയോടെ ഇതാ ഒരു പ്രാവശ്യംകൂടെ അപേക്ഷിക്കുന്നു. എന്നെ നിരസിക്കത്തക്ക കാരണങ്ങൾ ഒന്നുമില്ലെങ്കിൽ അപേക്ഷയെ സ്വീകരിക്കാമെന്നു സമ്മതിക്കുക."

"അതു് അത്ര സുസാദ്ധ്യമാണെന്നു വിചാരിക്കുന്നുവോ?" എന്നു ഞാൻ ചോദിച്ചു.

"അസാദ്ധ്യമാണെന്നു വിചാരിക്കുന്നില്ല" എന്നു കൂസൽകൂടാതെ അദ്ദേഹം മറുപടി പറഞ്ഞു.

"എന്റെ വിചാരം നേരെമറിച്ചാണ്. ഇക്കാൎയ്യത്തെപ്പററി നാം തമ്മിൽ സംസാരിപ്പാൻതന്നെ പാടില്ല. അല്പകാലത്തെ പരിചയമേ നമുക്കുള്ളു. അതിനാൽ ഇക്കാൎയ്യത്തിൽ യാതൊരു മറുപടിയും തരാൻ ഞാൻ വിചാരിക്കുന്നില്ല."

ഈ ഉത്തരം അദ്ദേഹത്തിന്നു നീരസമുണ്ടാക്കുമെന്നും തന്നിമിത്തം ഈ സംസാരം ഉടൻ മതിയാക്കുമെന്നും കോപിഷ്ഠനായി ഒരുവേള ഇറങ്ങിപ്പോയേയ്ക്കുമെന്നും ഞാൻ വിശ്വസിച്ചു. എന്നാൽ ഒരു ചെറുപുഞ്ചിരിയോടുകൂടെ ഒന്നുരണ്ടുനിമിഷനേരത്തെ മൌനാനന്തരം അദ്ദേഹം ഇങ്ങിനെ വാദിച്ചു: "പരിചയക്കുറവു മതിയായ ഒരു കാരണമാവുകയില്ല. ചിരപരിചിതന്മാരായിട്ടുള്ളവർക്കുമാത്രമേ വിവാഹാലോചന ചെയ്യാവു എന്നോ, വിവാഹം ചെയ്യാൻ പാടുള്ളൂ എന്നോ ഒരു നിയമം നമ്മുടെ ഇടയിൽ വേണമെന്നില്ല. അത്യാവശ്യമെന്നു തോന്നുന്നതു പക്ഷേ ഇംഗ്ലീഷ് നോവൽവായനയുടെ ഫലമായിരിക്കാം. ഈ ലോകത്തിൽ കാണുന്ന ഭാര്യാഭർത്താക്കന്മാരൊക്കെ വളരെ നാളത്തെ പരിചയഫലമായി വിവാഹം കഴിച്ചവരാണെന്നോ വിചാരം?"

"അവരിൽ പലരുടേയും ജീവിതം ഏതുവിധത്തിൽ കഴിയുന്നു എന്നു് ആരറിയുന്നു? എന്തെങ്കിലുമാകട്ടെ, ഈ വാദം മതിയാക്കുക; എതിർവാദം ചെയ്തു തോല്പിക്കത്തക്ക സാമർത്ഥ്യമോ വാക്പാടവമോ എനിക്കശേഷം ഇല്ല. നമുക്കു തമ്മിൽ വാദം നടത്തുന്നതിന്നു തക്ക വിഷയവുമല്ല ഇതു്" എന്നു ഞാൻ അല്പം കുണ്ഠിതത്തോടുകൂടെ പറഞ്ഞു.

"മുഷിയേണ്ട. നിർബ്ബന്ധിക്കാൻ എനിക്കധികാരമില്ല. നിങ്ങളുടെ സ്ഥിതിയിൽ എത്തീട്ടുള്ള ഒരു സ്ത്രീക്കു നിർബ്ബന്ധംകൊണ്ടൊരുവനെ വിവാഹം ചെയ്യേണ്ട ആവശ്യമില്ല. എൻെറ എഴുത്തിനേക്കാൾ വാക്കുകൾക്കു ശക്തി കൂടുമെന്ന തെററിദ്ധാരണയാണു് ഇത്രയും പറവാനിടയാക്കിയതു്. എൻെറ സാഹസത്തെ ക്ഷമിക്കുക; പക്ഷേ എൻെറ അപേക്ഷയെപ്പററി വേണ്ടവണ്ണം ആലോചിച്ചു് ഒരു മറുപടി തരേണമെന്നാഗ്രഹമുണ്ടു്. മറുപടി അനുകൂലമോ പ്രതികൂലമോ ആയിക്കൊള്ളട്ടെ, നമ്മുടെ ഇപ്പോഴത്തെ പരിചയത്തെ ഈ സ്ഥിതിയിലെങ്കിലും നിലനിർത്തിയാൽ കൊള്ളാമെന്നു വളരെ ആഗ്രഹമുണ്ടു്." ഇത്ര

യും പറഞ്ഞു് അദ്ദേഹം വന്നപോലെ ബദ്ധപ്പെട്ട മടങ്ങുകയും ചെയ്തു.

അടുത്ത രണ്ടുമൂന്നാഴ്ചകൾക്കുള്ളിൽ, അദ്ദേഹം തൻെറ അക്കാലംവരെയുള്ള ചരിത്രം മുഴുവനും ഗദ്യത്തിലും, ആഗ്രഹവും അപേക്ഷയും പദ്യത്തിലുമായി നാലഞ്ചു 'മഹാഭാരതം' എന്നിക്കെഴുതി അയച്ചു. അതിൻെറ ശേഷം ഞാനും അതേവിധം കഴിഞ്ഞ എൻെറ ജീവിതചരിത്രത്തേയും ഭാവിജീവിതത്തെ ഏതുവിധത്തിൽ നയിക്കാൻ ഉദ്ദേശിക്കുന്നു എന്നുള്ളതിനേയുംപററി പൂൎണ്ണവിവരം അടങ്ങിയ ഒരു കത്തു് അദ്ദേഹത്തിന്നയച്ചു. ഇതിന്നു മറുപടിയായി അയച്ച കത്തിലെ ചില ഭാഗങ്ങൾ ഇങ്ങിനെയായിരുന്നു: "ദുഃഖങ്ങളും ഇച്ഛാഭംഗങ്ങളുംകൊണ്ടാണു് നമ്മുടെ ജീവിതത്തെ അളക്കേണ്ടതെന്നറിക. നമ്മുടെ ജീവിതയാത്രയിലെ നാഴികക്കല്ലുകൾ മേൽപ്പറഞ്ഞവയാണു്. എനിക്കു ഭവതിയേക്കാൾ മൂന്നുനാലു കൊല്ലത്തെ ലോകപരിചയംകൂടെ ഉണ്ടു്. ഈ ചുരുങ്ങിയ ആയുഷ്കാലത്തിനുള്ളിൽ എന്തൊക്കെ ക്ലേശങ്ങളും ഇച്ഛാഭംഗങ്ങളും പരാജയങ്ങളുമാണു് നേരിട്ടിട്ടുള്ളതെന്നു ഞാൻ അറിയിച്ചിട്ടുണ്ടല്ലോ. പക്ഷേ, അതുകൊണ്ടൊന്നും മനസ്സു വെറുത്തു മൌനിയായിരിക്കാൻ ഞാൻ വിചാരിക്കുന്നില്ല. ഒരൊററ ഇച്ഛാഭംഗത്തെ അടിസ്ഥാനപ്പെടുത്തി വിലയേറിയ ആയുസ്സിനെ അധന്യമായി കഴിച്ചുകൂട്ടാൻ ഉദ്ദേശിക്കുന്നെങ്കിൽ അതൊരു വലിയ പാപകൎമ്മമാണെന്നു പറവാൻ ഞാൻ മടിക്കുന്നില്ല............ വനപുഷ്പത്തെപ്പോലെ ജീവിതത്തെ നിരുപയോഗമാക്കിത്തീക്കാതിരിക്കുക. ഈ മൌഢ്യത്തിൽനിന്നു ഭവതിയെ ഉണൎത്തുവാൻ എനിക്കു സാധിക്കുമെന്നു നിശ്ചയമുണ്ടു്. ഭവതിക്കു് ഇപ്പോഴുള്ളതിൽ കൂടുതൽ പദവിയോ, ധനമോ, സുഖമോ നല്കാൻ ഞാൻ ഇപ്പോൾ അശക്തൻതന്നെ. ക്ലേശപൂൎണ്ണമായ ഒരു ജീവിതത്തിൽ പങ്കുകൊള്ളുവാനാണു് ഞാൻ ക്ഷണിക്കുന്നതു്. എന്നാൽ കാർമേഘപടലങ്ങൾക്കിടയിലൂടെ കാണുന്ന രജതരേഖകൾപോലെ,

ക്ലേശശോകാദികൾക്കിടയിൽ നാം അനുഭവിക്കുവാനിടയുള്ള സുഖസംതൃപ്തികൾ എത്രയോ മെച്ചമേറിയവയായിരിക്കുമെന്നു് അനുഭവംകൊണ്ടു മനസ്സിലാകും.”

ഞങ്ങൾ തമ്മിൽ ഇങ്ങിനെ കത്തിടപാടുകൾ നടത്തിക്കൊണ്ടിരിക്കെ, ഞങ്ങളുടെ ഇരുവരുടെയും ബന്ധുമിത്രങ്ങൾ തമ്മിലും ഈ വിവാഹാലോചന രണ്ടാമതും ‘പൊടിപൂര’മായി നടന്നിരുന്നു. ഇങ്ങിനെയുള്ള രണ്ടു മഹാശക്തികളുടെ ഫലമായിട്ടും, കർമ്മം എന്നോ തലയിലെഴുത്തെന്നോ പറയാവുന്ന മറ്റൊരു മഹാശക്തിയുടെ ഫലമായിട്ടും ഒരു മാസത്തിനുള്ളിൽ ഞാൻ അദ്ദേഹത്തിൻെറ ഭാൎയ്യയായിരിക്കാമെന്നു സമ്മതിച്ചു മറുപടി കൊടുത്തു. അന്നുമുതൽ ഞങ്ങളുടെ ഹൃദയത്തെ അന്യോന്യം സ്നേഹിപ്പാനും ഉള്ളതുകൊണ്ടു തൃപ്തിപ്പെടുവാനും അഭ്യസിപ്പിക്കുവാൻ ഞങ്ങൾ യത്നിച്ചു. അനന്തരകാലത്തിൽ ഞങ്ങൾ അനുഭവിച്ച കഷ്ടങ്ങളും ക്ലേശങ്ങളും ഞങ്ങളുടെ പ്രേമത്തെ ദൃഢീകരിക്കയും ചെയ്തു.

ആറുമാസം കഴിഞ്ഞശേഷം വിവാഹം നടത്തിയാൽ മതിയെന്നായിരുന്നു ഞങ്ങൾ ആദ്യം തീൎച്ചപ്പെടുത്തിയതു്. എന്നാൽ കർക്കടകമാസത്തിൽ എൻെറ അച്ഛൻ രോഗത്തിൽ കിടപ്പാകയും അദ്ദേഹം ഒന്നുരണ്ടു മാസത്തിന്നിടയിൽ മരിച്ചുപോകാനിടയുണ്ടെന്നു വൈദ്യന്മാർ അഭിപ്രായപ്പെടുകയും ചെയ്തു. താൻ മരിക്കുന്നതിനുമുമ്പായി എന്നെ ഭർത്തൃമതിയാക്കേണമെന്നു് അച്ഛൻ ആഗ്രഹിക്കുകയാൽ, അടുത്ത ശുഭമുഹൂൎത്തത്തിൽ വിവാഹം നടത്തുവാൻ ഞങ്ങൾ സമ്മതിച്ചു. അതുപ്രകാരം 1080 ചിങ്ങം 7-ാനു- (1904 ആഗസ്റ്റ്) ഞങ്ങളുടെ വിവാഹകർമ്മം നടന്നു. തൻെറ മരണത്തിനുമുമ്പായി ഞാൻ പരിണീതയായിബ്ഭവിച്ചതിനാൽ അച്ഛൻ സംതൃപ്തനായി. എന്നാൽ ഞാൻ വിധവയായിത്തീൎന്ന ദുഃഖവാൎത്ത കേൾക്കുന്നതിനുള്ള ദുൎയ്യോഗംകൂടെ വിധിവിഹിതമായിരുന്നതിനാൽ, അദ്ദേഹം മൃത്യുവിൻെറ വായിൽനിന്നും അപ്പോൾ രക്ഷപ്രാപിക്കയും, അദ്ദേഹത്തിൻെറ വാൎദ്ധക്യപീഡകൾ

നിർഭാഗ്യയായ ഈ മകൾനിമിത്തം വർദ്ധിക്കുകയും ചെയ്യാനാണിടയായതു്.

ഞങ്ങളുടെ വിവാഹകർമ്മമാകട്ടെ, ബന്ധുമിത്രാദികൾ ആഗ്രഹിച്ചപ്രകാരം മംഗളകരമായിരുന്നില്ല എന്നുള്ളതു് ഈ ഘട്ടത്തിൽ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. വിവാഹം ചിങ്ങമാസത്തിൽ നടക്കുവാൻ ഞങ്ങൾ സമ്മതിച്ചശേഷം ജാത്യാചാരപ്രകാരമുള്ള 'ജാതകം കൊടുക്കൽ' എന്ന അടിയന്തിരം കഴിഞ്ഞു. എന്നാൽ ഞങ്ങളുടെ ജാതകങ്ങൾ പരിശോധിച്ചതിൽ 'പൊരുത്തമില്ല' എന്ന ദോഷം ജ്യോത്സ്യൻ വിധിച്ചു. ഇതു കേട്ടപ്പോൾ തന്നെ ഞങ്ങളുടെ അച്ഛനമ്മമാരുടെ ഉത്സാഹവും സന്തോഷവും നശിച്ചു. ജാതകങ്ങൾ 'പൊരുത്ത'മില്ലാതെ കണ്ടാൽ സാധാരണമായി വിവാഹം നടത്താറില്ല. ഉറപ്പിച്ചുകഴിഞ്ഞ ഒരു കാര്യത്തിൽ നിന്നു പിന്മാറുന്ന സ്വഭാവം ഞങ്ങൾക്കു രണ്ടാൾക്കും ഇല്ലാതിരുന്നതിനാൽ വിവാഹം വേണ്ടാ എന്നു് അഭിപ്രായപ്പെടുന്നതിന്നു് ആരും തുനിഞ്ഞില്ല. മുഹൂർത്തം നിശ്ചയിച്ചു്, മനസ്സില്ലാമനസ്സോടെ വേണ്ട ഒരുക്കങ്ങൾ ചെയ്തു. വിവാഹദിവസത്തിന്നു് ഒരാഴ്ച മുമ്പു വരൻ ദീനത്തിൽ കിടപ്പായി. മുഹൂർത്തം മാററേണ്ടിവരുമോ എന്നു ശങ്കിക്കേണ്ട നിലയായി. എന്നാൽ രോഗാതുരനായിരുന്നെങ്കിലും അദ്ദേഹത്തിന്റെ മനശ്ശക്തിയുടെ ഫലമായി മുഹൂർത്തം തെററിയില്ല. ദീനക്കിടക്കയിൽനിന്നെഴുന്നേററു്, കുളിച്ചു ദേഹശുദ്ധിപോലും വരുത്താതെ, വിവാഹം ചെയ്യേണ്ടിവന്നതു് അശുഭസൂചകമാണെന്നു വിചാരിച്ചു ബന്ധുജനങ്ങൾ പരിതപിച്ചു. ഞങ്ങളാകട്ടെ, ഈ അശുഭലക്ഷണങ്ങൾ ക്ലേശകരമായ ഭാവിയുടെ ശകുനങ്ങളായി കരുതി തല്ക്കാലം മനസ്സിനെ പീഡിപ്പിച്ചതുമില്ല.

ഞങ്ങളുടെ വിവാഹകർമ്മം കഴിഞ്ഞ ഉടൻ പലരും മംഗളാശംസകൾ ചെയ്തകൂട്ടത്തിൽ ഗായകകവി ഐ. എൻ. പത്മനാഭപിള്ള അവർകൾ 'പാരം വിലസുന്നി വധൂവരന്മാർ പണ്ടു ശ്രീ

രാമനും സീതയും ചേർന്നിരുന്നപ്പോൾ' എന്നു പാടി. ഇതു കേട്ട് അവിടെ കൂടിയിരുന്ന ബന്ധുജനങ്ങളിൽ ഒരാൾ "ഓഹോ വനവാസവും മററും ഉണ്ടായേയ്ക്കുമോ?" എന്നു നേരംപോക്കായി പറഞ്ഞു. ഭർത്താവിൻെറ രാജ്യഭ്രംശാനന്തരം ഞങ്ങൾ പാലക്കാട്ടു പാർത്തിരുന്ന കാലത്തു് അദ്ദേഹത്തിൻെറ ഒരു സുഹൃത്തു ഞങ്ങളെപ്പററി സംസാരിച്ച കൂട്ടത്തിൽ ഗായകകവി ഉപയോഗിച്ച ഉപമ തന്നെ ഉപയോഗിക്കയും, ഞങ്ങളുടെ അപ്പോഴത്തെ ജീവിതം വനവാസമാണെന്നു പറകയും, ഈ അർത്ഥത്തിൽ ഒരു സംസ്കൃതശ്ലോകമുണ്ടാക്കി ഭർത്താവിന്നു സമർപ്പിക്കയും ചെയ്തു. "ഇനി ഒരു രാവണനെ പ്രതീക്ഷിച്ചിരിക്കേണമോ എന്നു ശങ്കയായിരിക്കുന്നു. മാനിനെ പിടിക്കാൻ നിയോഗിക്കരുതേ!" എന്നു പറഞ്ഞു ഭർത്താവു് എന്നെ ഈ അവസരത്തിൽ കളിയാക്കി.

വിവാഹാനന്തരം ഒരു മാസക്കാലം ഞങ്ങൾ എൻെറ കുടുംബഗൃഹത്തിൽത്തന്നെ പാർത്തു. ഞങ്ങളുടെ മധുചന്ദ്രികയാകട്ടേ, രോഗത്തിലും ദീനശുശ്രൂഷയിലും കഴിച്ചുകൂട്ടി. ഈ ചുരുങ്ങിയ കാലത്തിന്നിടയിൽ എനിക്കു ഭർത്താവിൽനിന്നു വിലയേറിയ പാഠങ്ങൾ പലതും ലഭിക്കാനിടയായി. എനിക്കു പ്രകൃത്യാതന്നെ ക്ഷമ വളരെ കുറവാണു്. രണ്ടു കൊല്ലം എഫ്. എ. പരീക്ഷയിൽ തോല്ക്കുകമൂലം മനസ്സു മുഷിഞ്ഞു ഞാൻ പഠിപ്പു മതിയാക്കിയിരിക്കുകയായിരുന്നു. എന്നാൽ വിവാഹം കഴിഞ്ഞശേഷം ഭർത്താവിൻെറ പ്രോത്സാഹനത്താലും നിർബ്ബന്ധത്താലും ഞാൻ അക്കൊല്ലംകൂടെ പഠിക്കുവാൻ തീർച്ചയാക്കുകയും, പരീക്ഷയ്ക്കു ചേരുകയും ചെയ്തു. ഭർത്താവിന്നു രോഗശമനം വരാൻ നാൾതാമസം നേരിട്ടപ്പോൾ എനിക്കു് അസ്വാസ്ഥ്യം ജനിച്ചു. "ദീനത്തിന്നു ഭേദമില്ലെന്നു വിചാരിക്കയല്ലാ, അധികമായിട്ടില്ലെന്നു കണ്ടു സമാധാനപ്പെടുകയാണു് വേണ്ടതു്. 'ബദ്ധപ്പെട്ടാൽ മീശവരാ' എന്നു കേട്ടിട്ടില്ലേ?" എന്നു് ഒന്നിലധികം പ്രാവശ്യം അദ്ദേഹം എന്നോടുപദേശിച്ചു. "ദുഃഖങ്ങൾ എപ്പോഴും ദൈവശിക്ഷ

യുടെ ഫലമാണെന്നു വിചാരിച്ചു വേദിക്കേണ്ട; ഓരോ ദുഃഖവും ഓരോ പരീക്ഷയാണു്; ഈ പരീക്ഷയിൽനിന്നു നമ്മുടെ സ്വഭാവസംസ്കരണത്തിന്നുതകുന്ന പല ഗുണങ്ങളും ലഭിക്കുന്നു. സർവ്വകലാശാലയിൽനിന്നു് ഏൎപ്പെടുത്തീട്ടുള്ള പരീക്ഷയിൽ ജയിച്ചാൽ നമ്മുടെ ലൌകികപദവിക്കു് ഒരു ക്ലാസ്സുകയററം കിട്ടും! ഈശ്വരൻ ഏൎപ്പെടുത്തീട്ടുള്ള ദുഃഖപരീക്ഷയെ ക്ഷമയോടുകൂടെ കടന്നുകൂടുന്നതായാൽ ആത്മാവിന്നു മോക്ഷപഥത്തിൽ ഒരു പടി കയററം ലഭിക്കും.'' ഇങ്ങിനെയുള്ള ഉൽകൃഷ്ടവചനങ്ങളാലാണു് ഞങ്ങളുടെ പ്രഥമദുഃഖാവസരത്തിൽ അദ്ദേഹം എന്നെ സമാധാനിപ്പിച്ചതു്.

ശരീരാസ്വാസ്ഥ്യം വിട്ടുമാറിയ ഉടൻതന്നെ ഭൎത്താവു പഠിക്കാനായി മദിരാശിക്കു പോയി. ഈ വേർപാടു ഞങ്ങൾക്കു രണ്ടാൾക്കും അസാമാന്യമായ ദുഃഖത്തിന്നു കാരണമാക്കി. എന്നാൽ അതിനാൽ ഉണ്ടായേക്കാവുന്ന ഗുണത്തെ ഓൎത്തു ഞങ്ങൾ സമാധാനപ്പെടുവാൻ ശ്രമിച്ചു. അദ്ദേഹം അക്കാലത്തു ബി. എ. പരീക്ഷയിൽ മലയാളംമാത്രമേ ജയിച്ചിരുന്നുള്ളൂ. ഇംഗ്ലീഷും തത്വശാസ്ത്രവും അക്കൊല്ലം പഠിച്ചു ജയിക്കേണമെന്നു് ആഗ്രഹമുണ്ടായിരുന്നു. ശരീരത്തിന്നു പൂൎണ്ണമായ ആരോഗ്യം സിദ്ധിച്ചിട്ടില്ലാതിരുന്നതിനാൽ ഇംഗ്ലീഷുമാത്രമേ വായിപ്പാൻ സാധിച്ചുള്ളൂ. ദൈവാനുഗ്രഹത്താൽ അതിൽ ഉയൎന്നതരത്തിൽ ജയിപ്പാനിടയായി. അക്കൊല്ലം ഞാനും എഫ്. ഏ. പരീക്ഷയിൽ ജയിച്ചതിനാൽ അശുഭമായി തുടങ്ങിയ ഞങ്ങളുടെ ദാമ്പത്യജീവിതത്തിലെ ആദ്യഘട്ടം ശുഭമായി പരിണമിച്ചു എന്നോൎത്തു ബന്ധുമിത്രാദികളോടൊപ്പം ഞങ്ങളും സന്തോഷിച്ചു.

വിവാഹാനന്തരം പാൎപ്പു കൊല്ലത്തുനിന്നു തിരുവനന്തപുരത്തേയ്ക്കു മാററിയതോടുകൂടെ ഭൎത്താവു 'മലയാളി' പത്രാധിപത്യം ഉപേക്ഷിച്ചു. ഇനിമേലാൽ പത്രസംബന്ധമായ ഇടപാടുകൾ വേണ്ടെന്നും, വല്ല സൎക്കാർജോലിയിലും പ്രവേശിക്കണമെന്നും

ഈ ഘട്ടത്തിൽ അദ്ദേഹത്തെ പലതും ഉപദേശിച്ചു. സൎക്കാർജോലിക്കുവേണ്ടി തന്റെ ജന്മലബ്ധമായ സ്വാതന്ത്ര്യത്തെ വില്ക്കാൻ അദ്ദേഹത്തിന്നു സമ്മതമായിരുന്നില്ല. ബി. എ. പൂൎത്തിയാക്കിയ ശേഷം സൎക്കാർജോലിയെപ്പററി ആലോചിക്കാമെന്നുമാത്രം അദ്ദേഹം സമാധാനം പറഞ്ഞു. തന്റെ പഠിപ്പിന്നിടയിൽ ചില പത്രങ്ങൾക്കും മാസികകൾക്കും ലേഖനങ്ങൾ എഴുതിയും, മററു സാഹിത്യപരിശ്രമങ്ങൾ ചെയ്തും ഏതാനും മാസം സ്വസ്ഥമായിരുന്നു. ഇതിന്നിടയിൽ 'ക്രിസ്റ്റോഫർ കൊളംബസ്', 'വാമനൻ' എന്നീ രണ്ടു പുസ്തകങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തുകയും, 'സഭാപ്രവേശം' ഓട്ടംതുള്ളൽ പരിശോധിച്ചു ടിപ്പണമെഴുതി പ്രസാധനം ചെയ്കയും ചെയ്തു.

1080 മേടമാസംമുതൽ (1905) 'കേരളൻ' എന്ന രാജ്യകാൎയ്യസംബന്ധമായ മാസിക തന്റെ സ്വന്ത ഉടമസ്ഥതയിലും പത്രാധിപത്യത്തിലും പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. ഇതിൽ 'ഉദയഭാനു' എന്ന വിശിഷ്ടഗദ്യകാവ്യം ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിയിരുന്നു. ഈ ആഖ്യായികയും, 'കേരള'നിൽ പ്രസിദ്ധീകരിച്ചു. രാജ്യകാൎയ്യസംബന്ധമായും, സാമുദായികമായും ഉള്ള മററു ലേഖനങ്ങളും പുസ്തകനിരൂപണങ്ങളും നിമിത്തം, അദ്ദേഹത്തിന്നു പല പുതിയ സ്നേഹിതന്മാരേയും പ്രബലന്മാരായ പല ശത്രുക്കളേയും സമ്പാദിപ്പാൻ ഇടയായി. ഇക്കാലത്തു തന്നെ ഉപദേശിപ്പാൻ പുറപ്പെട്ട സ്നേഹിതന്മാരോട് അദ്ദേഹം പറഞ്ഞ സമാധാനമാകട്ടെ, "കാൎയ്യം പറഞ്ഞാൽ കണ്ണുസ്സാക്കു ഭാൎയ്യയില്ലല്ലോ. ഞാൻ എന്റെ കൎത്തവ്യത്തെ ചെയ്യുന്നു; അതിനാൽ മററുള്ളവരുടെ ഇഷ്ടാനിഷ്ടങ്ങളെ കരുതി പ്രവൎത്തിക്കേണ്ട ആവശ്യമില്ല" എന്നായിരുന്നു. "ഭാവിയെപ്പററി ചിന്തിക്കേണ്ടേ?" എന്നു ചില 'ആഷാഢഭൂതികൾ' ചോദിച്ചപ്പോൾ, "എന്റെ ഭാവി ഈശ്വരൻ രൂപപ്പെടുത്തിക്കൊള്ളും. അതിനെപ്പററി ചിന്തിച്ചു ക്ലേശിപ്പാനോ, തന്നിമിത്തം എന്റെ കടമയെ മറന്നു പ്രവൎത്തിപ്പാനോ ഞാൻ ഒരുക്കമില്ല" എന്നു മറുപടി പറഞ്ഞു.

1081-ൽ (1905 ഡിസംബർ) **അദ്ദേഹം ബി. എ.യ്ക്കു ത**ത്വശാസ്ത്രമെന്ന വിഷയത്തിൽ പരീക്ഷയ്ക്കു ചേൎന്നു. പരീക്ഷയ്ക്കു് ഒരു മാസം മുൻകൂട്ടി മദിരാശിക്കു പോയി അവിടെ സ്നേഹിതന്മാരൊന്നിച്ചു വായിച്ചു താമസിച്ചുകൊണ്ടിരുന്നു. എന്നാൽ പരീക്ഷക്കാലത്തു് അതിസാരം പിടിപെട്ടു ക്ലേശിക്കേണ്ടിവന്നതിനാൽ അക്കുറി പരീക്ഷയിൽ ജയിപ്പാൻ സാധിച്ചില്ല. പരീക്ഷ കഴിഞ്ഞു മദിരാശിയിൽനിന്നും പുറപ്പെടാറായപ്പോൾ എനിക്കയച്ച കത്തിൽ ഇങ്ങനെ പറഞ്ഞിരുന്നു: "ഇക്കുറി ഞാൻ കാലേ ഇവിടെ വന്നുചേൎന്നു വായന തുടങ്ങിയെങ്കിലും എന്റെ മനസ്സു മുഴുവനും തിരുവനന്തപുരത്തായിരുന്നു. ഈ മുടിഞ്ഞ പരീക്ഷയ്ക്കു വേണ്ടി എന്റെ 'കേരളൻ' മുടക്കേണ്ടിവന്നതു മഹാസങ്കടമായി തോന്നി. വായിച്ച വിഷയങ്ങൾ പകുതിപോലും തലയിൽ കയറിയതുമില്ല. എന്നാൽ അശ്രദ്ധനിമിത്തം തോറ്റുപോയി എന്ന അപവാദം എന്നെ ബാധിക്കാതിരിപ്പാനോ എന്നു തോന്നുമാറു പരീക്ഷാദിവസങ്ങളിൽ അതിസാരം പിടിപെട്ടു കിടപ്പിലായി. പണിപ്പെട്ടു പരീക്ഷയ്ക്കു ഹാജരായെങ്കിലും വയററിൽവേദന നിമിത്തം യാതൊന്നും എഴുതുവാൻ സാധിച്ചില്ല. പോയതു പോകട്ടെ! അടുത്ത കൊല്ലം രണ്ടാൾക്കും ഒന്നായി വായിച്ചു പരീക്ഷയ്ക്കു ചേൎന്നു ജയിപ്പാൻ നോക്കാം. ഇപ്പോൾ ചാവാതെ, വല്ലവിധത്തിലും അവിടെ എത്തിച്ചേൎന്നാൽ മതി എന്നായിരിക്കുന്നു."

ഈ കത്തു കിട്ടുമ്പോൾ ശരീരാസ്വാസ്ഥ്യത്താൽ ഞാൻ കിടപ്പിലായിരുന്നു. കത്തിലെ ഒടുവിലത്തെ വാചകം എന്നെ വളരെ പീഡിപ്പിച്ചു. അതിന്റെ അയസ്കാന്തശക്തിനിമിത്തമായിരിക്കാം ഞാൻ ഉടൻ ദീനക്കിടക്കയിൽനിന്നെഴുന്നേററു കൊല്ലത്തു പോകാൻ ശക്തയായതു്. എന്റെ ഈ ബദ്ധപ്പെട്ടിട്ടുള്ള യാത്രയും, അതിനെത്തുടൎന്നുണ്ടായ സംഭവവും എന്റെ ഹൃദയത്തിൽ എന്നും മാഞ്ഞുപോകാത്തവിധത്തിൽ രേഖപ്പെട്ടതു

വാൻ ഇടയായി. കാരണം, എന്റെ പ്രവൃത്തി വിവേകശൂന്യമായിപ്പോയതുതന്നെ. ഈ ക്ഷമകേടും ബദ്ധപ്പാടും ഭർത്താവിനു ഹിതമായിരിക്കയില്ല എന്നു് ആലോചിച്ചറിവാൻ എനിക്കു ശക്തിയില്ലാതായി. ഈ യാത്ര അനാവശ്യമാണെന്നു * ഭർത്തൃസഹോദരൻ എന്നെ ഉപദേശിക്കയും, എന്നെ കൂടാതെ അദ്ദേഹം ഭർത്താവിനെ കൂട്ടിക്കൊണ്ടുവരുവാനായി കൊല്ലത്തേയ്ക്കു പുറപ്പെടുകയും ചെയ്തു. എന്നിട്ടും രോഗപീഡിതനായ ഭർത്താവിനെ അതിവേഗത്തിൽ കാണ്മാനുള്ള ഉൽക്കണ്ഠയാൽ സ്നേഹപരവശമായിരുന്ന ഹൃദയം എന്റെ വിവേകത്തെ നശിപ്പിച്ചു. ഭർത്താവിന്നു് അഹിതമായിച്ചെയ്ത എന്റെ ആദ്യത്തെയും ഒടുവിലത്തെയും പ്രവൃത്തി ഇതൊന്നുമാത്രമാണു്.

കൊല്ലത്തു തീവണ്ടിയാപ്പീസ്സിൽ അദ്ദേഹത്തിന്റെ വരവിനെ കാത്തു് അക്ഷമയായി അരമണിക്കൂർനേരം, അരസംവത്സരം പോലെ, ഞാൻ കഴിച്ചുകൂട്ടി. തീവണ്ടി വന്നു നിന്നപ്പോൾ ആ തിരക്കിൽ ഞാൻ ആദ്യമായിക്കണ്ടതു്, രോഗപരവശമെങ്കിലും സുസ്മേരമായിരുന്ന ആ പ്രിയമുഖമായിരുന്നു. അതേ നിമിഷത്തിൽത്തന്നെ അദ്ദേഹം എന്നെയും കാണ്മാനിടയായതിൽ ഞാൻ സംതൃപ്തയായി, വണ്ടിയിറങ്ങിയാൽ ഉടൻ അദ്ദേഹം എന്റെ സമീപത്തു വരുമെന്നാശിച്ചുകൊണ്ടു നിന്നു. അടുത്ത നിമിഷത്തിൽ അദ്ദേഹത്തിന്റെ ഭാവം മാറുകയും, മുഖം കോപംകൊണ്ടു വിവർണ്ണമാകയും ചെയ്യുന്നതായിക്കണ്ടു. വണ്ടിയിറങ്ങിയാറെ എന്നെ തിരിഞ്ഞുനോക്കുകപോലും ചെയ്യാതെ, തന്റെ സാമാനങ്ങൾ ഏററുമേടിക്കുന്നതിനേർപ്പാടുചെയ്കയും സ്നേഹിതന്മാരോടു യാത്രപറകയും മററും ചെയ്തുകൊണ്ടു സമയം കളഞ്ഞു.

---

* ഇദ്ദേഹം ഭർത്താവിന്റെ അമ്മയുടെ സഹോദരീപുത്രനായ, ശ്രീമാൻ എൻ. കെ. പത്മനാഭപിള്ള അവർകളാണു്. ഇദ്ദേഹത്തെയാണു് 'ജ്യേഷ്ഠൻ' എന്നു് ഇനി വരുന്ന ഭാഗങ്ങളിൽ പറഞ്ഞിരിക്കുന്നതു്.

ഒടുവിൽ എൻെറ സമീപത്തു വന്നു്, അരികെ നിന്നിരുന്ന ഒരു കുതിരവണ്ടി വിളിച്ചു് എന്നെ അതിൽ കയററി, താനും കയറി, അവിടെനിന്നു പോന്നു. അരമണിക്കൂർ നേരത്തേയ്ക്കു് എന്നോടു് ഒരു വാക്കു സംസാരിക്കുന്നതിന്നു് അദ്ദേഹത്തിന്നു കരുണയോ, അദ്ദേഹത്തോടു കുശലപ്രശ്നം ചെയ്യുന്നതിന്നു് എനിക്കു ധൈര്യമോ ഉണ്ടായില്ല. മൌനംകൊണ്ടുതന്നെ എൻെറ കുററത്തെ അദ്ദേഹം എന്നെ ധരിപ്പിക്കുകയും അതേവിധത്തിൽ ഞാൻ അതിനെ സമ്മതിച്ചു ശിക്ഷയ്ക്കധീനയാകയും ചെയ്തു. ഭർത്തൃസ്നേഹപരവശമായിരുന്ന എൻെറ ഹൃദയത്തിൻെറ ആ സമയത്തെ പീഡകളേയും ആശകളേയും ആ ധീരാത്മാവു ഗ്രഹിക്കാതിരുന്നതു്, സ്ത്രീപുരുഷന്മാരുടെ ഹൃദയഘടനയിൽ ഉള്ള വ്യത്യാസത്താലായിരിക്കാമെന്നു വിചാരിച്ചു ഞാൻ സമാധാനപ്പെട്ടു.

ഞങ്ങൾ കൊല്ലത്തുനിന്നും തിരുവനന്തപുരത്തു മടങ്ങിയെത്തി, ഭത്താവിൻെറ സുഖക്കേടു മിക്കവാറും ഭേദപ്പെട്ടുതുടങ്ങിയ അവസരത്തിൽ 'സ്വദേശാഭിമാനി' പത്രത്തിൻെറ ഭാരവാഹികൾ അദ്ദേഹത്തെ വന്നു കാണുകയും, പത്രം നടത്തിപ്പിൽ വേണ്ട ഉപദേശം കൊടുപ്പാൻ അപേക്ഷിച്ചതനുസരിച്ചു് അപ്രകാരം ചെയ്കയും ചെയ്തു. പത്രത്തിൻെറ ഭാരവാഹിത്വംതന്നെ കൈയേല്ക്കണമെന്നു് അവർ നിർബ്ബന്ധിക്കയാൽ 1081 കുംഭമാസത്തിൽ (1906 ജനുവരി) അതിൻെറ പത്രാധിപത്യവും സ്വീകരിച്ചു. 'സ്വദേശാഭിമാനി' അച്ചുക്കൂടവും പത്രമാപ്പീസ്സും ചിറയിങ്കീഴ താലൂക്കിൽ വക്കം എന്ന പ്രദേശത്താണു് അക്കാലത്തു സ്ഥാപിച്ചിരുന്നതു്. പ്രവൃത്തിസൌകര്യത്തിന്നുവേണ്ടി ഭത്താവിൻെറ താമസവും അവിടേയ്ക്കു മാറേറണ്ടിവന്നു. തിരുവനന്തപുരത്തു സക്കാർ ബാലികാപാഠശാലയിലെ അദ്ധ്യാപികാവൃത്തി ഞാൻ അപ്പോഴും നോക്കിവന്നിരുന്നതിനാൽ എനിക്കു ഭത്താവൊന്നിച്ചു കുറേനാൾ വക്കത്തു പോയി പാക്കുന്നതിനിടയായില്ല. അപ്പോൾത്തന്നെ മാതൃലക്ഷണങ്ങൾ കണ്ടുതുടങ്ങിയതിനാൽ എൻെറ ശരീരാ

സ്വാസ്ഥ്യം ക്രമേണ വർദ്ധിക്കുകയും തന്നിമിത്തം ഞാൻ ഏറെ നാൾ പണിയിൽനിന്നു കല്പനയെടുത്തു പിരിഞ്ഞു, ഭർത്താവോടു കൂടെ പാർക്കാൻ വയ്യാത്തേയ്ക്കു പോരുകയും ചെയ്തു. ഇക്കാലത്താണു്, അക്കൊല്ലത്തിൽത്തന്നെ ബി. എ. പരീക്ഷയ്ക്കു സ്വകാര്യമായി ചേരുവാൻ എനിക്കു സർവ്വകലാശാലക്കാരുടെ അനുമതി ലഭിച്ചതു്. തന്റെ മററു ജോലികൾക്കിടയിൽ ഭർത്താവു് എന്റെ പഠിത്തത്തിൽ എന്നെ സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

ഇടവമാസത്തിൽ പ്രസവത്തിന്നായി ഞാൻ തിരുവനന്തപുരത്തു് എന്റെ കുടുംബഗൃഹത്തിലേയ്ക്കു വന്നു. ഈ വേർപാടു കാലം എന്റെ ജീവിതത്തിൽ ഏററവും ക്ലേശകരമായ ഒരു ഘട്ടമായിരുന്നു. ഞാൻ പിരിഞ്ഞുപോന്ന ഉടൻതന്നെ ഭർത്താവു 'പാറപ്പുറം' എന്ന ഗദ്യകാവ്യം പ്രസാധനം ചെയ്തു് അച്ചടിപ്പിക്കാൻ തുടങ്ങി. ഈ വിവരം പരസ്യംമൂലേന തിരുവനന്തപുരത്തെത്തിയപ്പോൾ അവിടെ പല ക്ഷോഭങ്ങളും ഉണ്ടായി. പുസ്തകം പുറത്തിറക്കുന്നതായാൽ ശിക്ഷ കിട്ടാതിരിക്കയില്ല എന്നു പലരും ഘോഷിച്ചു: നാടുകടത്തുമെന്നു് ഒരുകൂട്ടർ; കാരാഗൃഹത്തിലാക്കുമെന്നു മറെറാരുകൂട്ടർ; കൈകാൽ തച്ചൊടിക്കുമെന്നു വേറെ ചിലർ. ഇങ്ങനെ പലരും പലതും പറഞ്ഞു് എന്നെ ഭയപ്പെടുത്തി. ഭർത്താവിനോടുപദേശിച്ചു പുസ്തകം അച്ചടി നിർത്തിവെപ്പിക്കേണമെന്നു വീട്ടുകാർ എന്നെ നിർബ്ബന്ധിച്ചു. ഭർത്താവിനെ അനുസരിക്കുകയല്ലാതെ ഉപദേശിക്കുക എന്ന കടമ ഞാൻ ഒരിക്കലും നിർവ്വഹിച്ചിരുന്നില്ല. അതു് അദ്ദേഹത്തിനു ഹിതമായിരിക്കയില്ലെന്നും ഞാൻ അറിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ ഹൃദയം പരിശുദ്ധവും, ഉദ്ദേശം നിഷ്കപടവും, പ്രവൃത്തി സ്വാർത്ഥരഹിതവും ആണെന്നു് ആദ്യമേ എനിക്കു പൂർണ്ണബോധം ഉണ്ടായിരുന്നതിനാൽ, അദ്ദേഹത്തിന്റെ പ്രവൃത്തിയുടെ ഫലം നന്മയായാലും തിന്മയായാലും പങ്കുകൊള്ളുക എന്നല്ലാതെ, പ്രവൃത്തികളെ തടയാ

നോ ഉപദേഷ്ടാവിൻെറ സ്ഥാനം വഹിക്കാനോ ഞാൻ ഒരുങ്ങിയി രുന്നില്ല. വല്ല പുതിയ കാര്യങ്ങളും തുടങ്ങുമ്പോൾ അദ്ദേഹം ചില പ്പോൾ എന്നോട്ട് അഭിപ്രായം ചോദിക്കാറുണ്ടായിരുന്നു. അ ങ്ങനെയുള്ള അവസരങ്ങളിൽ അദ്ദേഹത്തിന്നു രസിക്കത്തക്ക അ ഭിപ്രായമേ ഞാൻ പറക പതിവുണ്ടായിരുന്നുള്ളു. അതിനാൽ എൻെറ ചുററും ഘോഷിച്ചിരുന്ന ഭീഷണികളേയും അപഹാസ ങ്ങളേയും മിണ്ടാതെ കേട്ടിരുന്നു കണ്ണുനീരു വാർത്തതല്ലാതെ മററൊ ന്നും ചെയ്യാൻ ഞാൻ അപ്പോൾ ധൈര്യപ്പെട്ടില്ല.

പുസ്തകത്തിൻെറ അച്ചടിപ്പണി മുടക്കീട്ടില്ലെന്നും, മുറയ്ക്കു നടക്കുന്നുണ്ടെന്നും അറിഞ്ഞു ബന്ധുക്കൾ, എന്നെ പലവിധ ത്തിൽ ശല്യപ്പെടുത്തി. ഒടുവിൽ വസ്തുതകളൊക്കെ ഞാൻ അദ്ദേ ഹത്തെ എഴുതി അറിയിച്ചു. അതിന്നു കിട്ടിയ മറുപടി ഏതാ ണ്ടിങ്ങിനെയായിരുന്നു. "സാധു സ്ത്രീ! ഈ ഭീരുത്വം എൻെറ ഭാര്യക്കു ചേർച്ചയായിട്ടുള്ളതല്ലെന്നു് ഒന്നുരണ്ടു പ്രാവശ്യം പറ ഞ്ഞാൽ പോരാ. എന്തിനീവിധം മനോദണ്ഡം ചെയ്തു ഗർഭത്തിൽ വസിക്കുന്ന . ആ പുണ്യസന്താനത്തെക്കൂടെ ദൂഷിപ്പിക്കുന്നു? എന്നെ യാതൊരാപത്തും ബാധിച്ചിട്ടില്ല; ബാധിക്കാനിടയുമില്ല. അന്യായം പ്രവർത്തിക്കുന്നവർക്കേ ആപൽശങ്ക വേണ്ടൂ. ന്യായം പ്രവർത്തിക്കുന്നതിനാൽ ആപത്തു സംഭവിക്കുന്നെങ്കിൽ അതു സം ഭവിക്കാതെ ഗത്യന്തരമില്ലതാനും. ഈശ്വരഭജനംചെയ്തു സ്വസ്ഥ മായിരിക്കുക. തുടങ്ങിയ പണി പൂർത്തിയാക്കിയശേഷമേ എനി ക്കിവിടം വിട്ടു പോരുവാൻ സാധിക്കയുള്ളൂ."

ഇങ്ങിനെയുള്ള പീഡകളുടേയും ഖേദങ്ങളുടേയും മദ്ധ്യേ ഈ ശ്വരൻ ഞങ്ങളെ സമാധാനപ്പെടുത്തുവാനും ആനന്ദിപ്പിക്കാനു മായി ഒരു ചെറുദൂതനെ അയച്ചു. ഞങ്ങളുടെ ആദ്യസന്താനമായ ഈ പ്രിയപുത്രിയുടെ ശുശ്രൂഷയിലും ലാളനയിലും നിരതയായി ഞാൻ മനസ്സമാധാനം പ്രാപിച്ചു. പുത്രിയുടെ നാമകരണവും, ചാറപ്പുറം ഒന്നാംഭാഗം പ്രസിദ്ധീകരണവും ഒരേനാളിൽ കഴി

ഞ്ഞു. ഞങ്ങൾ മുമ്പുതന്നെ തീർച്ചപ്പെടുത്തിയതനുസരിച്ച പുത്രി ക്കു 'പാറപ്പുറ'ത്തിലെ കഥാനായികയുടെ പേരായ 'ഗോമതി' എന്ന നാമം നൽകി.

അക്കൊല്ലത്തെ ബി. എ. പരീക്ഷയ്ക്കു ഞാൻ ഇംഗ്ലീഷിലും മലയാളത്തിലും, ഭർത്താവു തത്വശാസ്ത്രത്തിലും ചേർന്നു. അക്കാല ങ്ങളിൽ തിരുവനന്തപുരത്തുവെച്ച ബി. എ. പരീക്ഷ നടത്തിയി രുന്നില്ല. അതിനാൽ പരീക്ഷയ്ക്കു ചെറുശിശുവിനേയുംകൊണ്ടു മദിരാശിക്കുതന്നെ പോകേണ്ടിവന്നു. മൂന്നു മാസം പ്രായമായ കൊച്ചുകുഞ്ഞിനേയുംകൊണ്ടു്, പരീക്ഷയ്ക്കു് ഒരു മാസംമുമ്പു ഞ ങ്ങൾ മദിരാശിയിൽ എത്തി; സ്വസ്ഥമായിരുന്നു വായിക്കനിമി ത്തം അക്കൊല്ലം ഞങ്ങൾക്കു രണ്ടാൾക്കും ജയം ലഭിപ്പാനിട യായി.

പരീക്ഷാഫലം അറിഞ്ഞ ഉടൻതന്നെ അദ്ദേഹം വക്കത്തു നിന്നു തൻെറ താമസം മാററി നിയമപാഠശാലയിൽ ചേർന്നു പ ഠിപ്പാനായി തിരുവനന്തപുരത്തേയ്ക്കു പോന്നു. ഇതിൽ പിന്നീ ടൊരിക്കലും ഞങ്ങൾ പിരിഞ്ഞു പാർക്കാനിടയായിട്ടില്ല. പാർപ്പു തിരുവനന്തപുരത്താക്കിയെങ്കിലും, തൻെറ പത്രാധിപർപണി ക്കു യാതൊരു മുടക്കവും വരുത്തിയില്ല. പത്രത്തിനു വേണ്ടുന്ന ലേ ഖനങ്ങളൊക്കെ എഴുതിയും പരിശോധിച്ചും മുറയ്ക്കു് അയച്ചുകൊ ടുത്തിരുന്നു. എന്നാൽ തൻെറ ശരിയായ മേൽനോട്ടമില്ലായ്കയാൽ പത്രംനടത്തിപ്പിൽ ചില അമാന്തങ്ങളും കണിശക്കുറവുകളും കാ ണുകയാൽ, ഈ ഏർപ്പാടു പന്തിയല്ലെന്നു വിചാരിച്ചു്, 1082 മി ഥുനമാസത്തിൽ (1907 ജൂലൈ) പത്രത്തിൻേറയും അച്ചുകൂടത്തി ൻേറയും കുട്ടടമസ്ഥാനം സ്വീകരിച്ചു് അവയെ കയ്യേററു തിരുവ നന്തപുരത്തു മാററി സ്ഥാപിച്ചു.

'സ്വദേശാഭിമാനി'പത്രാധിപത്യം ഏററകാലംമുതൽ 'കേ രളൻ'മാസികയും മേല്പടി അച്ചുകൂടത്തിൽനിന്നുതന്നെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിവന്നിരുന്നു. അച്ചുകൂടം തിരുവനന്തപുരത്തു

മാററിയതോടുകൂടെ 'ശാരദ' എന്ന 'സ്ത്രീമാസിക'യും അദ്ദേഹം ഏറ്റുവാങ്ങി സ്വന്തം ഉടമസ്ഥതയിൽ നടത്തുവാൻ തുടങ്ങി. 'പാറപ്പുറം' രണ്ടാംഭാഗവും താമസിയാതെ അച്ചടിച്ചു പുറത്താക്കി. ഇക്കാലത്തും ചില 'ആഷാഢഭൂതികൾ' പീരങ്കിപ്രയോഗങ്ങൾ ചെയ്തു് എന്നെ ഭയപ്പെടുത്തുവാൻ തുനിഞ്ഞു. എന്നാൽ ഭർത്താവിൻെറ സാന്നിദ്ധ്യവും സഹവാസവും എനിക്കു ധൈര്യവും ആശ്വാസവും നല്കി. ഇക്കാലത്തും ഞാൻ ഗർഭിണിയായിരുന്നു. ഭർത്താവിനെ ഗൂഢമായി അപായപ്പെടുത്തുവാൻ ചിലർ ശ്രമിക്കുന്നുണ്ടെന്നുള്ള വർത്തമാനം എന്നെ ചില അവസരങ്ങളിൽ ഏററവും പീഡിപ്പിച്ചിരുന്നു. ഇരുട്ടുള്ള ചില രാത്രികളിൽ അദ്ദേഹം അച്ചുകൂടത്തിൽനിന്നു മടങ്ങുവാൻ വൈകിയാൽ ഞാൻ അക്ഷമയായി എൻെറ ദേഹാസ്വാസ്ഥ്യത്തെ വിസ്മരിച്ചും, പുത്രിയുടെ രോദനങ്ങളേയോ നർമ്മാലാപങ്ങളേയോ ചെവിക്കൊള്ളാതേയും അദ്ദേഹത്തിൻെറ പാദവിന്യാസം പടിക്കൽ കേൾക്കുന്നതുവരെ പുറന്തിണ്ണയിൽ കാത്തുനില്ക്കും. എന്നാൽ രണ്ടാമതൊരു പ്രാവശ്യം ഭീരു എന്ന പേർ അദ്ദേഹത്തിൽനിന്നു ലഭിക്കാതിരിക്കാനും ഞാൻ ശ്രമിച്ചിരുന്നു. എൻെറ ആശങ്കകളേയോ ഭയത്തേയോ അദ്ദേഹത്തെ അറിയിക്കാതെ, അദ്ദേഹത്തിൻെറ പാദവിന്യാസം പുറമെ കേട്ടുതുടങ്ങുമ്പോൾ, വേഗത്തിൽ ഞാൻ മുറിക്കുള്ളിൽ പോയി ഉറക്കം നടിച്ചു കിടക്കുകപോലും പലവുരു ചെയ്തിട്ടുണ്ടു്.

1083 ധനുമാസത്തിൽ (1907 ഡിസംബർ) ഞങ്ങളുടെ ദ്വിതീയസന്താനമായ പുത്രൻ ജനിച്ചു. കുട്ടിയുടെ ജനനലഗ്നം പിതാവിൻെറ ആയുസ്സിന്നു ദോഷകരമാണെന്നും, ദോഷപരിഹാരത്തിന്നായി ചില വഴിപാടുകളും പൂജകളും നടത്തേണ്ടതാണെന്നും ചില മുറിജോത്സ്യന്മാർ അഭിപ്രായപ്പെട്ടു. "ഈശ്വരൻ പ്രാർത്ഥനകൊണ്ടു പ്രസാദിക്കുമെന്നാണു്" എൻെറ വിശ്വാസം. വഴിപാടും പൂജയും ഒരുതരം കൈക്കൂലിയാണു്. കൈക്കൂലി കൊടുക്കുകയും വാങ്ങുകയും ചെയ്യുന്ന ആളുകളെ കുററപ്പെടുത്തുകയും, അവരെ ഈ അധർമ്മത്തിൽനിന്നു് ഒഴിക്കുവാൻ പ്രയത്നിക്കയും

ചെയ്യുന്ന ഞാൻതന്നെ കൈക്കൂലി കൊടുക്കുവാൻ പുറപ്പെട്ടാൽ പ്രസംഗത്തിനു വിപരീതമായി പ്രവത്തിക്കേണ്ടിവരും. അതിന്നു ഞാൻ ഒരുക്കമില്ല. വരുന്നതു വരട്ടെ'' എന്നായിരുന്നു അദ്ദേഹം സമാധാനം പറഞ്ഞതു്. എന്നാൽ അക്കാലം തുടങ്ങി അദ്ദേഹത്തിൻെറ ആരോഗ്യം കുറഞ്ഞുവന്നു എന്നുള്ളതു വാസ്തവമാണു്. ലഗ്നഫലം അദ്ദേഹത്തെ ബാധിച്ചുവോ ഇല്ലയോ എന്നു് എനിക്കു നിശ്ചയമില്ല; ആരോഗ്യം കുറയുന്നതിനു വേറെ കാരണങ്ങളും ഉണ്ടായിരുന്നു.

'സ്വദേശാഭിമാനി'പത്രവും അച്ചുക്കൂടവും തിരുവനന്തപുരത്തു മാറിയിട്ടു് ആദ്യകാലങ്ങളിൽ ഏതാനും മാസം ഞങ്ങളുടെ വീട്ടിനോടു ചേൻ മറെറാരു കെട്ടിടത്തിലാണു്, അവ സ്ഥാപിച്ചു നടത്തിയിരുന്നതു്. ഇക്കാലത്തു് അച്ചുക്കൂടം പൂണ്ണമായിരുന്നില്ല. പണിക്കാർ വേണ്ടുവോളം ഉണ്ടായിരുന്നില്ല. ആവശ്യംപോലെ ചെലവാക്കാൻ പണവും ദുർല്ലഭമായിരുന്നു. അച്ചുക്കൂടത്തിലെ മേലന്വേഷണം, പത്രം നടത്തിപ്പു് എന്നീ വലിയ ഭാരങ്ങൾ വഹിച്ചതിനു പുറമേ, ഈ സ്ഥാപനത്തിലെ സകല ശാഖകളിലും അദ്ദേഹത്തിൻെറ ശ്രദ്ധ പതിയേണ്ടതായി വന്നു. അതിനാൽ പലപ്പോഴും വിശ്രമംകൂടാതെ രാപ്പകൽ പണി എടുത്തിരുന്നു. പണിക്കാരിൽ ഒരാൾ ഹാജരില്ലാതിരുന്നാൽ, അയാളുടെ പണിമുടക്കംകൊണ്ടു പത്രം പ്രസിദ്ധീകരിപ്പാനോ, മററു് അച്ചടിവേലകൾ തീക്കാനോ വൈകിപ്പോകുമെന്നു ശങ്കിച്ചു പത്രാധിപർതന്നെ ആ പണികൾ പലപ്പോഴും ചെയ്തിരുന്നു. അച്ചുനിരത്തുന്ന പണിപോലും അദ്ദേഹം ശീലിച്ചിരുന്നു. പല രാത്രികളിലും ഉറക്കമിളച്ചു് അച്ചുനിരത്തുകയും, അച്ചാണികൾ പെറുക്കിക്കൊടുക്കുക, വിളക്കു പിടക്കുക മുതലായ ചില്ലറ ജോലികൾക്കു് എൻെറ സഹായം ആവശ്യപ്പെടുകയും ചെയ്തിട്ടുണ്ടു്.

അച്ചുക്കൂടവും പത്രമാപ്പീസും മേൽപ്പറഞ്ഞ സ്ഥലത്തുനിന്നും തിരുവനന്തപുരത്തു മെയിൻറോഡിൽ ഒരു കെട്ടിടത്തിൽ മാററി

യിട്ടതോടുകൂടി കുളി, ഊണു മുതലായവയിലും ശ്രദ്ധ കുറഞ്ഞു് ക്രമേണ അദ്ദേഹത്തിൻെറ ആരോഗ്യം ക്ഷയിക്കുകയും, പല പ്രാവശ്യം പനി, കുര, ജലദോഷം മുതലായ സുഖക്കേടുകൾ സ്ഥായിയായി പിടിപെടുകയും ചെയ്തു. ''വിശ്രമം കൂടാതെ ഈവിധം പണിയെടുത്തു ദീനത്തിൽ വീഴുന്നതു കുറെ കഷ്ടമല്ലേ?'' എന്നു ഞാൻ സങ്കടം പറഞ്ഞപ്പോൾ, ''ഒരു പണി ഏററുകഴിഞ്ഞാൽ അതു ശരിയായി നിർവ്വഹിക്കാതെ എങ്ങിനെ വിശ്രമിക്കും? പത്രം നിശ്ചിതസമയത്തു പ്രസിദ്ധപ്പെടുത്തിട്ടില്ലെങ്കിൽ ജനങ്ങൾക്കു് എന്നിൽ ഉള്ള വിശ്വാസം കുറഞ്ഞുപോകും. എന്നെയോ എൻെറ കുടുംബത്തെമാത്രമോ സംബന്ധിക്കുന്ന ഒരു കാര്യമാണെങ്കിൽ എൻെറ സൌകര്യംപോലെ പണി നടത്തിയാൽ മതിയെന്നുവെയ്ക്കാം. ഒരു പൊതുജനപ്രതിനിധിക്കു തൻെറ സൌകര്യാസൌകര്യങ്ങളെ ഗണിപ്പാൻ തരമില്ല'' എന്നു സമാധാനം പറഞ്ഞു.

മൂന്നു കൊല്ലവും രണ്ടു മാസവും, അദ്ദേഹം ഇങ്ങിനെ പൊതുജനങ്ങൾക്കുവേണ്ടി തൻെറ ആരോഗ്യത്തെ ബലികഴിച്ചു. ഇതിൽ ആദ്യത്തെ കൊല്ലം പത്രം ആഴ്ചയിൽ ഒന്നുവീതവും, രണ്ടാം കൊല്ലം രണ്ടുവീതവും, ഒടുവിൽ ആഴ്ചയിൽ മൂന്നുവീതവും പ്രസിദ്ധപ്പെടുത്തി. ഇതോടൊന്നിച്ചു 'കേരളൻ'നും 'ശാരദ'യും നടത്തുന്നുണ്ടായിരുന്നു. എന്നാൽ ഈ മാസികകൾ രണ്ടും പത്രത്തെപ്പോലെ അത്ര കണിശമായി പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചില്ല. 'കേരളൻ' ആണ്ടിൽ ആറു പുസ്തകങ്ങൾ വീതം മാത്രമേ പ്രസിദ്ധീകരിച്ചിരുന്നുള്ളു. 'ശാരദയും' നിശ്ചിതസമയത്തു പുറത്താക്കിയിരുന്നില്ല. ഇതിന്മദ്ധ്യേ അദ്ദേഹം നിയമക്ലാസിലും രണ്ടു കൊല്ലം ഹാജരായി; എന്നാൽ ക്ലാസിൽ ഹാജരായതല്ലാതെ പഠിപ്പാൻ ശ്രദ്ധിച്ചിരുന്നില്ല. പരീക്ഷയ്ക്കു് ഒരു മാസം മുൻപായി എൻെറ നിർബ്ബന്ധത്താലും, പലപ്പോഴും എൻെറ ആവശ്യത്തിന്നായും പണി മററാരെയെങ്കിലും ഏല്പിച്ചിട്ടു മദിരാശിക്കു പോവുക പതിവുണ്ടായിരുന്നു. എന്നാൽ മനസ്സും ശ്രദ്ധയും മുഴുവൻ പ-

ത്രത്തിലും അച്ചുക്കൂടത്തിലും ആയിരുന്നതിനാൽ, പഠിപ്പു മോശമാകയും പരീക്ഷാഫലം വിപരീതമാകയും ചെയ്തതേ ഉള്ളൂ. ഒടുവിലത്തെ കൊല്ലം പഠിപ്പ് തീരെ വേണ്ടെന്നു വെച്ചു 'വിദ്യാർത്ഥി' എന്ന നാമധേയത്തിൽ വേറൊരു മാസികകൂടെ തുടങ്ങി. ഇതിനിടയിൽ അച്ചുക്കൂടത്തിലും പത്രമാപ്പീസിലും വേണ്ട പരിഷ്കാരങ്ങൾ വരുത്തി. അച്ചടിസാമഗ്രികൾ വർദ്ധിപ്പിക്കയും, പണിക്കാരെ കൂടുതലായി നിയമിക്കയും, പത്രമാപ്പീസിനോടു ചേർത്ത് ഒരു പുസ്തകശാല സ്ഥാപിക്കുകയും ചെയ്തു. പത്രത്തിന്നും മാസികകൾക്കും വരിക്കാർ വർദ്ധിക്കുകയും ഇവയുടെ പണിക്കു പുറമേ അച്ചുകൂടത്തിൽ മററു പണികൾ നടത്തുന്നതിനു വേണ്ട ഏർപ്പാടുകൾ ഉണ്ടാകയും ചെയ്തു. ഇങ്ങിനെ പൊതുജനസഹായത്താലും, തൻെറ അതിപ്രയത്നത്താലും മേൽപ്പറഞ്ഞ ഏർപ്പാടുകൾ ഒക്കെ ശരിക്കു നടന്നുപോരുകയും, തൻെറ പ്രയത്നത്തിനു തക്കതല്ലെങ്കിലും അത്യാവശ്യങ്ങൾക്കു മതിയാകത്തക്ക ഒരു ചെറിയ തുക അദ്ദേഹത്തിന്നു ലാഭം കിട്ടുകയും ചെയ്തിരുന്നു.

1910 സെപ്തംബർ 26-ാംനു- ഉണ്ടായ ഗവമ്മേണ്ടു നടപടിയാൽ മേൽപറഞ്ഞ പണികൾ ഒക്കെ അദ്ദേഹത്തിൽനിന്നു വിട്ടുമാറുകയും, അദ്ദേഹം സ്വതന്ത്രനായി, സ്വസ്ഥനായി, തിരുവിതാംകൂർ അതിർത്തി വിട്ടു ബ്രിട്ടീഷ് രാജ്യത്തിൽ പ്രവേശിക്കയും ചെയ്തു. ദീർഘകാലമായി അഹിച്ചിരുന്ന വിശ്രമം ഈ വിധത്തിലാണ് ജഗദീശ്വരൻ അദ്ദേഹത്തിനു കരുണാപൂർവ്വം നല്കിയതു്.

സ്മരണീയമായ ആ ദിവസം ഉച്ചതിരിഞ്ഞു ഭർത്താവിൻെറ പത്രമാപ്പീസ്സിൽ എന്തോ ചില സംഭവങ്ങൾ നടക്കുന്നുണ്ടെന്നും എൻെറ സാന്നിദ്ധ്യം വീട്ടിൽ ആവശ്യമായേയ്ക്കാമെന്നും അദ്ദേഹത്തിൻെറ ഒരു സ്നേഹിതൻ എന്നെ അറിയിച്ചു. ഉടൻതന്നെ ഞാൻ പാഠശാലയിൽനിന്നു കല്പന വാങ്ങി വീട്ടിലേയ്ക്കു പുറപ്പെട്ടു. വഴിമദ്ധ്യേ പല ദിക്കുകളിലും ജനങ്ങൾ കൂട്ടംകൂടി നിന്നു വണ്ടിയിൽ പോയിരുന്ന എന്നെ അനുകമ്പാപൂർവ്വം നോക്കിയി

രുന്നു. ഞാൻ വീട്ടിൽ എത്തി പടികടന്നപ്പോൾ, വീടുമുഴുവൻ ആൾ നിറഞ്ഞിരിക്കുന്നതും അവരുടെ ഇടയിൽ ഏതാനും പോലീസുകാർ നില്ക്കുന്നതും കണ്ടു. ഭർത്താവു് ഒരുവേള ഇക്കൂട്ടത്തിൽ ഉണ്ടായേയ്ക്കുമെന്നു് ആദ്യം ഞാൻ സംശയിച്ചു. ആരേയും നോക്കാതെയും ഒന്നും ചോദിക്കാതെയും വേഗത്തിൽ എൻെറ മുറിക്കുള്ളിൽ അഭയം പ്രാപിക്കാമെന്നു വിചാരിച്ചു കോലായിൽ കയറി, കയ്യിൽ ഉണ്ടായിരുന്ന താക്കോൽകൊണ്ടു മുറിയുടെ വാതൽ തുറക്കുവാൻ തുടങ്ങി. "വാതൽ മുദ്രവെച്ചിരിക്കയാണു്; അതിപ്പോൾ തുറക്കുവാൻ പാടില്ല" എന്നു പിറകിൽനിന്നു് ഒരു പോലീസ്ഉദ്യോഗസ്ഥൻ മെല്ലെ പറഞ്ഞപ്പോഴാണു് കാര്യഗൌരവം ഞാൻ മനസ്സിലാക്കിയതു്. ഉടൻ ആ സ്ഥലത്തുനിന്നു പിന്തിരിഞ്ഞു മറെറാരു ഭാഗത്തേയ്ക്കു പോയപ്പോൾ അവിടെയുമുള്ള എല്ലാ മുറികളും പൂട്ടി മുദ്രവെച്ചിരിക്കുന്നതായിക്കണ്ടു. ഈ ആൾക്കൂട്ടത്തിൽനിന്നു മറഞ്ഞിരിക്കുവാൻ ഗത്യന്തരമില്ലാതെ, അവിടെത്തന്നെ നിന്നു 'നട്ടംതിരിയു'മ്പോൾ "അമ്മേ! കാപ്പികുടിച്ചില്ല, വെശക്കുന്നു" എന്നു് ഒരു കുട്ടിയും "എനിക്കു പേടിയാകുന്നു അമ്മേ! എന്നെ എടുത്തോളൂ" എന്നു മറെറാരു കുട്ടിയും പറഞ്ഞുകൊണ്ടു് എൻെറ വസ്ത്രത്തിൽ തൂങ്ങി. കുട്ടികൾക്കു് ആഹാരം കൊടുക്കുവാൻ വെപ്പുകാരനോടു പറഞ്ഞപ്പോൾ, കലവറമുറിപോലും പൂട്ടി മുദ്രവെച്ചിരിക്കയാണെന്നും, കുറെ അരിയല്ലാതെ വേറൊന്നും വെളിയിൽ ഇല്ലെന്നും അവൻ പറഞ്ഞു. കുട്ടികളോടു് ഓരോ സമാധാനം പറഞ്ഞുകൊണ്ടു് അല്പനേരം അങ്ങിനെ കഴിച്ചുകൂട്ടി. ഇതിന്നിടയിൽ പല ബന്ധുക്കളും വന്നു് എന്നോടു് എൻെറ വീട്ടിലേയ്ക്കോ ഭർത്തൃസോദരിയുടെ ഗൃഹത്തിലേയ്ക്കോ പോകാൻ ഉപദേശിച്ചു. ഭർത്താവിൻെറ അനുവാദംകൂടാതെ എനിക്കു് അവിടം വിടുവാൻ പാടില്ലെന്നു പറഞ്ഞു ഞാൻ അവിടെത്തന്നെ ഇരുന്നു. ഈ നടപടികൾ എല്ലാം എന്തോ തെററിദ്ധാരണയുടെ ഫലമായിരിക്കുമെന്നാണു് ഞാൻ പൂർണ്ണമായി വിശ്വസിച്ചിരുന്നതു്. ഇതിൽനിന്നും വലിയ ആപത്തുകളൊന്നും

വരുവാനിടയില്ലെന്നും ഞാൻ വിശ്വസിച്ചു. അതിനാൽ ജനമദ്ധ്യത്തിൽ ബന്ധുക്കളുടെ സപ്രത്യാശങ്ങളായ നോട്ടങ്ങളേയും ശത്രുക്കളുടെ അപഹാസഗർഭങ്ങളായ വാക്കുകളേയും കണ്ടും കേട്ടും കൊണ്ടിരിക്കുവാൻ എനിക്കശേഷം ധൈര്യക്കുറവുണ്ടായില്ല. ഏകദേശം രണ്ടു മണിക്കൂർ സമയം ഇങ്ങിനെ കഴിഞ്ഞപ്പോൾ ഭർത്താവിന്റെ നിയോഗമെന്തെന്നന്വേഷിപ്പാനായി അയച്ചിരുന്ന ഭൃത്യൻ മടങ്ങിയെത്തി; അദ്ദേഹത്തിന്റെ വരുതിപ്രകാരം ഞാൻ ഭർത്തൃസോദരിയുടെ ഗൃഹത്തിലേയ്ക്കു പോരുകയും ചെയ്തു.

പിന്നീടുണ്ടായ സംഭവങ്ങൾ അദ്ദേഹം എഴുതി പ്രസിദ്ധപ്പെടുത്തീട്ടുള്ളതിനാൽ വീണ്ടും ഇവിടെ പ്രസ്താവിക്കേണ്ട ആവശ്യമില്ല. അദ്ദേഹം നാടുകടത്തപ്പെട്ട്, തിരുവിതാംകൂർ വിട്ടു ബ്രിട്ടീഷ് രാജ്യമായ തിരുനൽവേലിയിൽ എത്തിയ ഉടൻ തന്നെ അനുഗമിച്ചിരുന്ന ഭൃത്യന്മാരിൽ ഒരാളെ എന്റെ അടുക്കലേയ്ക്കു മടക്കിയയയ്ക്കുകയും, ഞാൻ ഉടൻതന്നെ തിരുനെൽവേലിക്കു പുറപ്പെട്ടു ചെന്നു ഭർത്താവിനെ കണ്ടു സമാധാനപ്പെടുകയും ചെയ്തു.

അപ്രതീക്ഷിതമായി സംഭവിച്ച ഈ ആപത്തുകളും, ദ്രവ്യനാശവും, രാജ്യഭ്രംശവും അദ്ദേഹത്തെ വ്യാകുലനാക്കിയേയ്ക്കുമെന്നു ഞാൻ ശങ്കിച്ചിരുന്നു. എന്നാൽ എന്റെ ശങ്ക തീരെ അസ്ഥാനത്തിലായിപ്പോയി. ഞാനും കുട്ടികളും തിരുനെൽവേലിയിൽ എത്തിയ സമയം ഞങ്ങളെ എതിരേററു തന്റെ തല്ക്കാലവാസസ്ഥലമായ സത്രത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോകാനായി അദ്ദേഹം തീവണ്ടിസ്റ്റേഷനിൽ കാത്തുനിന്നിരുന്നു. ഉടുത്ത വസ്ത്രത്തോടുകൂടെ മാത്രം നാടുവിട്ടു പോകേണ്ടിവന്നതിനാൽ, ഞങ്ങൾ ചെന്നു ചേൎന്നുവരെ കുളിച്ചു വസ്ത്രം മാറുന്നതിനു മററു വസ്ത്രമോ കുപ്പായമോ ഇല്ലായിരുന്നു; പുതിയതു വാങ്ങി ഉപയോഗിക്കുന്നതിനു കയ്യിൽ കാശുമില്ലായിരുന്നു. അതിനാൽ യാത്രകൊണ്ടു ക്ഷീണിച്ച്, മലിനവസ്ത്രധാരിയായിട്ടാണ് അദ്ദേഹം അവിടെ കാണപ്പെട്ടതു്. മുഖത്തു വളൎന്നുനിന്നിരുന്ന ശ്മശ്രുശകലങ്ങൾ മു

പശോഭയെ എത്രതാണ്ടു മറച്ചിരുന്നു; എന്നാൽ ആ കണ്ണുകൾ! ഹാ! ആ തേജോഗോളങ്ങളുടെ പ്രഭയെ കുറയ്ക്കുന്നതിനു യമദൂതന്മാർക്കല്ലാതെ മററാക്കു കഴിയും? ധൈര്യവും, സ്ഥൈര്യവും, സ്നേഹവും, കരുണയും ഒന്നുപോലെ പ്രതിബിംബിച്ചിരുന്ന ആ പുണ്യനേത്രങ്ങളാൽ ചെയ്ത ഒരൊററക്കടാക്ഷത്താൽ എൻെറ സകലഭയങ്ങളും ആശങ്കകളും സൂര്യസാന്നിദ്ധ്യത്തിൽ ഇരുളെന്നപോലെ ഓടിയൊളിച്ചു. 'മലകളിളകിലും മഹാജനാനാം മനമിളകാ' എന്ന മഹദ്വചനതത്വം ഈ അവസരത്തിൽ എനിക്കു് അനുഭവസിദ്ധമായി.

കഴിഞ്ഞ സംഭവങ്ങളെപ്പററിയും, ഞങ്ങളുടെ ഭാവിയെപ്പററിയും ഞങ്ങൾ പലതും സംസാരിക്കയും ആലോചിക്കയും ചെയ്തിരുന്ന മദ്ധ്യേ അദ്ദേഹം ഇങ്ങനെ പറഞ്ഞു: "തിരുവിതാംകൂറിനോടുള്ള എൻെറ ബന്ധം വേർപെട്ടു. മാതൃഭൂമിയോടുള്ള എൻെറ കടമ ഞാൻ നിർവ്വഹിച്ചുകഴിഞ്ഞു. എനിക്കിനി അവിടേയ്ക്കു മടങ്ങിപ്പോകേണമെന്നാഗ്രഹമില്ല; അതിന്നിടവരികയുമില്ല. എൻെറ വൃദ്ധയായ മാതാവിനെക്കണ്ടു വിടവാങ്ങിപ്പോരുവാൻ സാധിച്ചിട്ടില്ലെന്നുള്ള ഒരൊററ മനസ്താപമേ എനിക്കുള്ളു. ഇനി ഈശ്വരസന്നിധിയിൽ ഞങ്ങൾ തമ്മിൽ കണ്ടുകൊള്ളാം."

അദ്ദേഹം തിരുവിതാംകൂർ അതിർത്തി കടന്നു തിരുനൽവേലിയിൽ പ്രവേശിച്ചു. എഴുത്തുസാമഗ്രികൾ ലഭിച്ച ഉടൻ തൻെറ ജ്യേഷ്ഠനു താഴെ പറയുംപ്രകാരം ഒരു കത്തെഴുതി അയച്ചു.

തിരുനൽവേലി,

29—9—10

ശ്രീ

ഇന്നലെ രാത്രി എട്ടുമണിക്കു് ഇവിടെ എത്തി. വഴിയിൽ യാതൊരസൌകര്യവും ഉണ്ടായില്ല. യാത്രാക്ഷീണം അല്ലാതെ സുഖക്കേടില്ല. ഇന്നു രാവിലെത്തന്നെ തിരുവനന്തപുരത്തെ വിശേഷങ്ങൾക്കു കമ്പി അടിച്ചു ചോദിച്ചു.....................................

ഇവിടെനിന്നും മദിരാശിക്കു പോകാമെന്നു വിചാരിക്കുന്നു.
..........................................................................തമ്മിൽ പിരിഞ്ഞ സമയം ചില കാൎയ്യങ്ങൾ പറവാനുണ്ടായിരുന്നു. ജ്യേഷ്ഠന്റെ വ്യസനം കണ്ടതിൽ അതിനു മനസ്സുറപ്പിക്കാൻ കഴിഞ്ഞില്ല. ഇപ്പോഴത്തെ സംഭവത്തെപ്പററി നിങ്ങളാരും വ്യസനിപ്പാനോ, മററാരേയും കുററം പറവാനോ ഇല്ല; ഈശ്വരേച്ഛ തട്ടത്തുകൂടാത്തതാണു്. അവിടെ അമ്മമുതലായവരുടെ ദുഃഖം കാണ്മാൻ കഴിയാഞ്ഞതാണു് ഞാൻ അവിടെ (നെയ്യാററിങ്കരെ) അധികനേരം താമസിക്കയോ, വഴിയിൽവെച്ചു വീട്ടിൽനിന്നു് അവരെ വിളിച്ചറിയിക്കയോ ചെയ്യാഞ്ഞതു്. അമ്മയെ ആരും മുള്ളുവാക്കു പറഞ്ഞു വ്യസനിപ്പിക്കാതിരിപ്പാൻ ജ്യേഷ്ഠൻ പ്രത്യേകം ശ്രദ്ധവെയ്ക്കേണമെന്നപേക്ഷയുണ്ടു്.......................................
.....................................................ഞാൻ നിങ്ങളോടു ചെയ്തിട്ടുള്ള അപരാധങ്ങളൊക്കെ പൊറുത്തുകൊണ്ടു മാപ്പു തരുന്നതിന്നപേക്ഷിക്കുന്നു................അമ്മയോടു പ്രത്യേകം എന്തു പറയേണ്ടു എന്നു്—എന്റെ മനസ്സിനു ധൈൎയ്യമില്ല. അമ്മയെ—ഇതാ കണ്ണുനീർ നിറഞ്ഞിരിക്കുന്ന നയനങ്ങളാൽ—ദൈവത്തിന്റെ പാദത്തിങ്കൽ സമൎപ്പിക്കുന്നു...............ഈ എഴുത്തു സ്വജനങ്ങളെയെല്ലാം കേൾപ്പിപ്പാൻകൂടെ അപേക്ഷിക്കുന്നു.

പ. ലി.

ഞാൻ മരിച്ചുപോകുന്ന കാലത്തു ജ്യേഷ്ഠന്റെ ദയാദൃഷ്ടി എന്റെ കുട്ടികളുടെ മേൽ പതിപ്പാനും അപേക്ഷയുണ്ടു്.

എന്നു് അനുജൻ.

അദ്ദേഹത്തിന്റെ അതേവരെയുള്ള സമ്പാദ്യം മുഴുവനും പത്രത്തിലും മാസികകളിലുമായി മുടക്കിയിരുന്നതിനാൽ, അവ ഗവൎമ്മേണ്ടു പിടിച്ചടക്കിയതോടുകൂടെ തന്റെ സൎവ്വസ്വവും നശിച്ചു എന്ന നിലയിലായി; തന്റെ കുപ്പായക്കീശയിൽ കിടന്നിരുന്ന പേനമാത്രം എടുത്തുകൊൾവാൻ അനുവദിച്ചിരുന്നു. ഈ

പേനയുടെ സഹായത്താൽത്തന്നെ ഭാവിജീവിതം കഴിച്ചുകൂട്ടേണമെന്നായിരുന്നു വിധിമതം. എന്നാൽ നിയമപരീക്ഷയ്ക്കുള്ള വായന വീണ്ടും തുടങ്ങേണമെന്നും, പരീക്ഷയിൽ ജയിച്ചു കുടുംബം പുലർത്തത്തക്ക സമ്പാദ്യം അദ്ദേഹത്തിന്നുണ്ടാകുന്നതുവരെ ഞാനും കുട്ടികളും തിരുവനന്തപുരത്തു താമസിക്കുന്നതാണ് നല്ലതെന്നും അദ്ദേഹം ആദ്യം എന്നോടുപദേശിച്ചു. ഞങ്ങൾ ദാരിദ്ര്യക്ലേശം അനുഭവിക്കാനിടവരരുതെന്നുള്ള ഉദ്ദേശത്താൽമാത്രമാണ് ഇങ്ങനെ ഉപദേശിച്ചതു്. എന്നാൽ അദ്ദേഹത്തിന്റെ ഈ ആപൽക്കാലത്തു് എന്റെ ധർമ്മം മറന്നു പ്രവർത്തിക്കാൻ ഞാൻ തയ്യാറല്ലെന്നറിയിച്ചപ്പോൾ, തന്റെ ദാരിദ്ര്യജീവിതത്തിൽ പങ്കുകൊള്ളുന്നതിനു് അനുവാദം നല്കി. എന്റെ ജോലിസംബന്ധിച്ചും, വീട്ടുകാര്യങ്ങൾ സംബന്ധിച്ചും പലതും ഏർപ്പാടുചെയ്യാനുണ്ടായിരുന്നതിനാൽ ഭർത്താവിനോടുകൂടെ മദിരാശിക്കു് ഉടൻതന്നെ പോകുന്നതിനു് എനിക്കു സാധിച്ചില്ല. ഞാൻ തിരുനൽവേലിയിൽ എത്തിയ പിറേറദിവസംതന്നെ, അദ്ദേഹം മദിരാശിക്കും, ഞാൻ മടങ്ങി തിരുവിതാംകൂറിലേയ്ക്കും പുറപ്പെട്ടു. രണ്ടാഴ്ചയ്ക്കകം വീണ്ടും ഞങ്ങൾ തമ്മിൽ ചേരുകയും, മദിരാശിയിൽ പെരിമേട്ടിനു സമീപം ആഡംബരരഹിതമായൊരു തെരുവീഥിയിൽ ഒരു ചെറുഭവനം വാടകയ്ക്കു മേടിച്ചു ഞങ്ങൾ ഞങ്ങളുടെ പുതിയ ജീവിതം ആരംഭിക്കുകയും ചെയ്തു. പോസ്റ്റാഫീസ് സേവിങ്ങ്സ് ബാങ്കിൽ എന്റെ പേരിൽ ഇരുന്നൂറുറുപ്പികയും, റൊക്കം തൊണ്ണൂറുറുപ്പികയും, ഇങ്ങനെ ഇരുന്നൂററിത്തൊണ്ണൂറുറുപ്പിക ഈ സമയത്തു ഞങ്ങൾക്കു മൂലധനമായുണ്ടായിരുന്നു.

മലബാറിലും കൊച്ചിയിലുമുള്ള പല പത്രങ്ങളും ഭർത്താവിനെ ഈ ഘട്ടത്തിൽ പത്രാധിപത്യം വഹിപ്പാൻ ക്ഷണിച്ചു. മദിരാശിയിലെ ചില പ്രതിദിനപത്രമാപ്പീസ്സുകളിലും അദ്ദേഹത്തിനു മാന്യമായ ഒരു സ്ഥാനം ലഭിക്കുവാൻ സൌകര്യമുണ്ടായിരുന്നു. എന്നാൽ രാജ്യകാര്യസംബന്ധമായി നടത്തപ്പെടുന്ന ഏതൊരു വാദപ്രതിവാദത്തിലും മേലാൽ ഏർപ്പെടുന്നതിലുള്ള വിമു

ഖതകൊണ്ടു് അദ്ദേഹം യാതൊരു ജോലിയും സ്വീകരിച്ചില്ല. ധനദൌല്ലഭ്യത്താൽ ചില്ലറ ബുദ്ധിമുട്ടുകളും ക്ലേശങ്ങളും ഉണ്ടായെങ്കിലും, പ്രിയസന്താനങ്ങൾ ശീലിച്ചുവന്ന പല സുഖങ്ങളും നിവൃത്തേണ്ടിവന്നതിനാൽ ചിലപ്പോൾ ഞങ്ങൾക്കു കുണ്ഠിതമുണ്ടായെങ്കിലും ആറേഴുമാസക്കാലം ഞങ്ങൾ മദിരാശിയിൽ ആകപ്പാടെ സുഖമായും, സന്തോഷമായും, സ്വൈരമായും, ശാന്തമായും ജീവിച്ചു.

ഏപ്രിൽമാസാവസാനത്തിൽമാത്രമേ ഈ ശാന്തജീവിതത്തിന്നു് ഉടവു പററിയുള്ളു. ഇതിന്നു കാരണമാക്കിയ സംഭവം അദ്ദേഹത്തിൻെറ മാതാവിൻെറ മരണമാണു്. തൻെറ രാജ്യഭ്രംശംകൊണ്ടുണ്ടായ വ്യസനഭാരം അധികവും തൻെറ മാതാവാണു് വഹിക്കുന്നതെന്നും, ആ സാധ്വി തൻെറ വാദ്ധക്യംനിമിത്തം ഈ ദുഃഖം ദീർഘകാലം വഹിച്ചുകൊണ്ടിരിക്കാൻ ശക്തയല്ലെന്നും അദ്ദേഹം അറിഞ്ഞിരുന്നു. എന്നാൽ മദ്ധ്യവേനൽക്കല്പനക്കാലത്തു മാതാവിനെ മദിരാശിക്കു കൂട്ടിക്കൊണ്ടു വരാമെന്നു് അദ്ദേഹത്തിൻെറ ജ്യേഷ്ഠസഹോദരൻ പ്രതിജ്ഞചെയ്തിരുന്നതിനാലും, മദ്ധ്യവേനൽക്കല്പനക്കാലം ആരംഭിച്ചിരുന്നതിനാലും അമ്മയെ കാണ്മാൻ കൌതുകത്തോടുകൂടിയിരിക്കേ പെട്ടെന്നു കേൾപ്പാനിടയായ ഈ മരണവാർത്ത ഭർത്താവിനെ അസാമാന്യമായി പരിതപിപ്പിച്ചു. ഈ സംഭവത്തിന്നു് ഒരു മാസം മുമ്പു് അദ്ദേഹത്തിൻെറ ഒരു സ്നേഹിതൻ എഴുതി അയച്ചിരുന്ന കത്തിൽ ഇങ്ങിനെ പറഞ്ഞിരുന്നു: "ഞാൻ ഇന്നലെ ഇലഞ്ഞിമൂട്ടുവീട്ടിൽ പോയി അമ്മയെ കണ്ടു. പുത്രദുഃഖത്താൽ കൃശയായി, ദീനയായി, മലിനവസ്ത്രധാരിണിയായി, പുറത്തളത്തിൽ തൂണുംചാരിയിരുന്നു, 'രാമകൃഷ്ണാ, രാമകൃഷ്ണാ' എന്നു ജപിച്ചു കണ്ണുനീർ വാർത്തുകൊണ്ടിരുന്ന ആ സാധ്വിയെ കണ്ടപ്പോൾ, ഭർത്തൃവിരഹത്താൽ ക്ലേശിച്ചു പരവശയായി ശിംശപാവൃക്ഷച്ചുവട്ടിൽ, രാമരാമേതിജപത്തോടുകൂടി വിലപിച്ചുകൊണ്ടിരുന്ന സീതാദേവിയുടെ രൂപം കാർമ്മയിൽ വന്നു." ഈ കത്തു വായിച്ച സമയത്തും, മാതാവി

ൻറ ചരമവൃത്താന്തം യദൃച്ഛയാ പത്രത്തിൽ കണ്ടറിഞ്ഞപ്പോഴും ഇങ്ങിനെ രണ്ടു സന്ദർഭങ്ങളിൽമാത്രമേ ഞങ്ങളുടെ ദാമ്പത്യത്തിന്നിടയിൽ, ഭർത്താവിൻെറ കണ്ണുനീർ കാണ്മാൻ എനിക്കു സംഗതിയായിട്ടുള്ളൂ. അമ്മ മരിച്ച സമയം, അദ്ദേഹത്തിനു പരീക്ഷ സമീപിച്ചിരിക്കയാൽ, പരീക്ഷ കഴിഞ്ഞശേഷം വിവരമറിയിച്ചാൽ മതിയെന്നു കരുതി ബന്ധുക്കഠം ഈ മരണവാർത്തയെ മറച്ചുവെച്ചു. എന്നാൽ പരീക്ഷയുടെ തലേന്നാഠം രാവിലെ ഒരു മലയാള പത്രത്തിൽനിന്നു യദൃച്ഛയാ വിവരം വായിച്ചറിവാനിടയായി.

ഇക്കൊല്ലം ഭർത്താവു് എഫ്. എൽ. പരീക്ഷയ്ക്കും, ഞാൻ ബി. എ.യ്ക്കു തത്വശാസ്ത്രത്തിലും ചേർന്നിട്ടുണ്ടായിരുന്നു. അദ്ദേഹം അക്കുറി ജയിച്ചു; ഞാൻ തോല്ക്കുകയും ചെയ്തു. പരീക്ഷ കഴിഞ്ഞു മദ്ധ്യവേനൽക്കാലത്തു ചൂടിൻെറ ആധിക്യത്താൽ, കുട്ടികഠംക്കു ശരീരാസ്വാസ്ഥ്യം നേരിട്ടതുനിമിത്തം ഞങ്ങഠം മദിരാശി വിട്ടു പാലക്കാട്ടേയ്ക്കു പോന്നു. ഇതിനിടയിൽ 'എൻെറ നാടുകടത്തൽ' എന്ന പുസ്തകം ഇംഗ്ലീഷിലും മലയാളത്തിലും വെവ്വേറെ എഴുതി പ്രസിദ്ധപ്പെടുത്തി 'വൃത്താന്തപത്രപ്രവർത്തനം' എന്ന പുസ്തകവും എഴുതി തയ്യാറാക്കി.

മദ്ധ്യവേനൽ മൂന്നു മാസവും ഞങ്ങഠം മലബാറിൽ താമസിച്ചതിനിടയിൽ രണ്ടു മാസം പാലക്കാട്ടും ഒരു മാസം കോഴിക്കോട്ടു്, തേങ്കുറിശ്ശി, മഞ്ഞളൂർ, കോട്ടയ്ക്കൽ എന്നീ സ്ഥലങ്ങളിൽ ഓരോ സ്നേഹിതന്മാരുടെ ക്ഷണം സ്വീകരിച്ചു സൽക്കീട്ടിലും കഴിച്ചുകൂട്ടി. ഇക്കാലത്തു ഞങ്ങഠംക്കു പറയത്തക്ക ബുദ്ധിമുട്ടുകളോ, സുഖക്കേടോ, മററു ക്ലേശങ്ങളോ ഉണ്ടായില്ല. ഒതുങ്ങിയ മട്ടിൽ ജീവിക്കുന്നതിനുള്ള സൌകര്യവും സുഖവും ഇവിടെ ഉണ്ടെന്നു കണ്ടപ്പോഠം പാലക്കാട്ടുതന്നെ സ്ഥിരതാമസമാക്കേണമെന്നു ഞങ്ങഠംക്കു് അപ്പോഠം ആഗ്രഹം തോന്നി. എന്നാൽ ഭർത്താവു് അപ്പോഠം 'ഇന്ത്യൻ പെട്രിയട്ടു്' എന്ന പത്രത്തിൻെറ മേൽ നടത്തിയിരുന്ന വ്യവഹാരംനിമിത്തം കൂടെക്കൂടെ മദിരാശിക്കു പോ

ക്കേണ്ട ആവശ്യമുണ്ടായിരുന്നതിനാൽ, വ്യവഹാരം അവസാനി ക്കുന്നതുവരെയോ, അദ്ദേഹം ബി. എൽ. പരീക്ഷ ജയിക്കുന്നതുവരെയോ മദിരാശിയിൽ പാക്കാതെ ഗത്യന്തരമില്ലായിരുന്നു. ഇക്കാരണത്താൽ 1911 ആഗസ്റ്റ' അവസാനത്തിൽ ഞങ്ങൾ മദിരാശിക്കുതന്നെ മടങ്ങി.

മദിരാശിയിലെ അപ്പോഴത്തെ കാലാവസ്ഥ ഞങ്ങൾക്കു തീരെ യോജിച്ചതല്ലായിരുന്നു. നല്ല വഷക്കാലമായിരുന്ന മലബാറിൽനിന്നു വന്ന ഞങ്ങൾക്കു മദിരാശിയിലെ അത്യുഷ്ണം അസഹനീയമായി തോന്നി. ഒരാഴ്ചക്കുള്ളിൽ ഒരൊററ ഭൃത്യൻ ഉൾപ്പെട്ടിരുന്ന ഞങ്ങളുടെ കുടുംബം മുഴുവനും, അവിടെ അപ്പോൾ നടപ്പുണ്ടായിരുന്ന 'ഡെങ്കി'ജ്വരം പിടിപെട്ടു കിടപ്പിലായി. ഒരു ഗൃഹത്തിൽ രണ്ടാൾക്കു് ഒരേസമയത്തു സുഖക്കേടു പിടിപെട്ടു കിടപ്പായാലുണ്ടാവുന്ന അസൌകയ്യങ്ങളും ക്ലേശങ്ങളും പലരും അനുഭവിച്ചറിഞ്ഞിരിക്കാം. എന്നാൽ അന്യദിക്കിൽ, സ്വജനങ്ങളോ, ബന്ധുക്കളോ സഹായത്തിന്നില്ലാതേയും, 'കഷ്ടിച്ച കൃത്യം കഴിയുന്ന' സ്ഥിതിയിലും ഉള്ള ഒരു കുടുംബം മുഴുവൻ ഒരേ സമയത്തു രോഗത്തിലായിക്കഴിഞ്ഞാലുള്ള കഥ എന്തായിരിക്കും! കഷ്ടകാലകാഠിന്യത്താൽ ഒരു മാസത്തിനുള്ളൽ രണ്ടു പ്രാവശ്യം ഞങ്ങൾ ഇങ്ങിനെ ക്ലേശിക്കേണ്ടിവന്നു. തിരുവിതാംകൂർകാരും കൊച്ചിക്കാരുമായ പല വിദ്യാത്ഥികളും ഞങ്ങളുടെ സമീപവാസികളായിട്ടുണ്ടായിരുന്നു. ഇവരുടെ വിലയേറിയ സഹായത്താൽ ഞങ്ങൾ ഒരുവിധം സുഖപ്പെട്ടെഴുനേററു.

ഇക്കാലത്തു ഞങ്ങൾക്കു സ്ഥിരമായ വരവു യാതൊന്നുമുണ്ടായിരുന്നില്ല. പുസ്തകങ്ങളിൽനിന്നു കിട്ടിയിരുന്ന ലാഭംകൊണ്ടു മാത്രമാണു് ഉപജീവനം കഴിച്ചിരുന്നതു്. എന്നാൽ പുസ്തകക്കച്ചവടക്കാർ കാണിച്ചിരുന്ന അമാന്തംനിമിത്തവും, ചില കൂട്ടരുടെ ചതിപ്രയോഗംനിമിത്തവും പണത്തിന്നു് അസാമാന്യമായ ഞെരുക്കം നേരിട്ടിരുന്നു. തൻെറ പല ക്ഷേമകാംക്ഷികളും സ്നേഹിതന്മാരും പത്രബന്ധുക്കളും അദ്ദേഹത്തിന്നു ഗണ്യമായ ധനസ

ഹായം ചെയ്തിരുന്നു; എന്നാൽ ഇങ്ങിനെ ലഭിച്ച സഹായധനം മുഴുവനും 'പെടിയട്ട്' പത്രത്തിൻെറ മേൽ നടത്തിയിരുന്ന വ്യവഹാരച്ചെലവുകൾക്കു വേണ്ടിവന്നു. ഇക്കാലത്തു്, ജസ്റ്റീസ്സ് സർ. ശങ്കരൻനായർ അവർകളുടെ രണ്ടു പുത്രിമാരെ പഠിപ്പിക്കുന്നതിന്നു് എന്നോടാവശ്യപ്പെടുകയും ഞാൻ ഈ പണി കയ്യേല്ക്കുകയും ചെയ്തു. ഈ പണിയും ബി. എ.യ്ക്കുള്ള വായനയും, ഗർഭക്ലേശങ്ങളും നിമിത്തം ഞാൻ കുഴങ്ങുന്നതു കണ്ടു്, ഗൃഹഭരണക്ലേശങ്ങൾ എന്നിൽനിന്നും വിടർത്തുന്നതിന്നു ഭർത്താവു ശ്രമിച്ചു. ഇതുനിമിത്തം എൻെറ ക്ലേശങ്ങൾ കുറഞ്ഞുവെങ്കിലും, ഈ പുതിയ ജോലിയിൽ തനിക്കുണ്ടായിരുന്ന പരിചയക്കുറവുനിമിത്തവും ഒരു പണിക്കാരിയെ കൂടുതലായി നിയമിക്കേണ്ടിവന്നതിലുണ്ടായ ചിലവുവർദ്ധനയാലും അദ്ദേഹം കുഴങ്ങുകയും തന്നിമിത്തം തൻെറ പല അത്യാവശ്യങ്ങളേയും നിറവേററാതിരിക്കുകയും ചെയ്തു. എന്നാൽ ഈ കുഴപ്പങ്ങൾ യാതൊന്നും എന്നെ ധരിപ്പിക്കാതിരിക്കാനുള്ള ശ്രമം കുറെ നാളെയ്ക്കു സഫലമായി. ഭാവിഫലമോ? രോഗം, ക്ലേശം, ജീവാപായം, വൈധവ്യം, അനന്യശരണത്വം ഇവതന്നെ. ഭാവിഫലത്തെ കണ്ടറിവാനുള്ള ശക്തി മനുഷ്യൎക്കു ലഭിച്ചിരുന്നുവെങ്കിൽ, ലോകത്തിൽ പാപമോ, ദുഃഖമോ, ക്ലേശമോ, നാശമോ യാതൊന്നും ഉണ്ടാകുന്നതല്ലല്ലോ. എന്നാൽ സംസാരദുഃഖം പ്രകൃതിവിഹിതമായിരിക്കെ, അതിനെ നിവാരണംചെയ്വാൻ ആൎക്കു സാധിക്കും!

ഇങ്ങിനെ ഭാവിചിന്തകൂടാതെ, തൻെറ അത്യാവശ്യസുഖങ്ങളെപ്പോലും ഈ നിർഭാഗ്യമൂൎത്തിക്കുവേണ്ടി ബലികഴിച്ച കാലത്താണു് അദ്ദേഹത്തിൻെറ ജീവാപഹരണംചെയ്ത രോഗം ഉത്ഭവിച്ചതു്. ആദ്യകാലത്തുതന്നെ ഈ രോഗോത്ഭവത്തെ കണ്ടറിവാനും, ശരിയായ ചികിത്സകൾ നടത്തുവാനും സാധിച്ചിരുന്നുവെങ്കിൽ, പക്ഷേ ഇത്ര വേഗത്തിൽ അദ്ദേഹത്തിന്നു ജീവാപായം നേരിടുകയില്ലായിരുന്നു. വിധിവിഹിതം മറിച്ചാകയാൽ അതിന്നു സംഗതിയായില്ല.

മേൽപ്പറഞ്ഞ ശരീരക്ലേശങ്ങളോടൊപ്പം ഭർത്താവിൻെറ മനസ്സും അസാമാന്യമായി ക്ലേശിച്ചു. എൻെറ അപ്പോഴത്തെ ദുർഘടഘട്ടത്തെ സ്വജനങ്ങളുടേയോ ബന്ധുക്കളുടേയോ സഹായംകൂടാതെ അന്യദിക്കിൽ ഏതുവിധത്തിൽ കഴിച്ചുകൂട്ടേണ്ടു എന്ന ചിന്ത അദ്ദേഹത്തെ രാപ്പകൽ വേദനിപ്പിച്ചിരുന്നു. എന്നാൽ ഈ വ്യഥ അധികനാൾ അനുഭവിക്കേണ്ടിവന്നില്ല. ഇങ്ങനെയുള്ള വിഷമഘട്ടത്തിൽനിന്നു തന്നെ രക്ഷിക്കുന്നതിന്നും പിന്നീടു തൻെറ മരണംവരെ മാതൃസ്ഥാനം വഹിച്ചു പലവിധമായ സഹായങ്ങൾ ചെയ്യുന്നതിന്നും ആയി ഒരു സ്ത്രീരത്നത്തെ ഈശ്വരൻ അദ്ദേഹത്തിന്നു നല്കി. ഈ സ്ത്രീരത്നം തൻെറ സാഹിത്യപരിശ്രമങ്ങളാൽ മലയാളികളുടെ ഇടയിൽ പ്രഖ്യാതയും, സ്വാത്മപരിത്യാഗത്താലും ദീനാനുകമ്പയാലും സ്വന്തനാട്ടുകാരുടെ ബഹുമാനത്തിന്നും സ്നേഹത്തിന്നും പാത്രീഭൂതയും ആയ പാലക്കാട്ടു തരവത്തു് ശ്രീമതി അമ്മാളുഅമ്മഅവർകളാണു്. ഈ പുണ്യവതിയെ ഞങ്ങൾക്കു് അക്കാലത്തു കേട്ടുപരിചയമുണ്ടായിരുന്നതുകൂടാതെ, ഒന്നുരണ്ടു പ്രാവശ്യം കണ്ടുപരിചയവും ഉണ്ടായിരുന്നു. ഞങ്ങളുടെ ഈ വിഷമാവസ്ഥയെ അന്വേഷിച്ചറിഞ്ഞു്, ഈ മഹാമനസ്വിനി, ഞങ്ങളെ സ്വഗൃഹത്തിലേയ്ക്കു ക്ഷണിക്കയും, എൻെറ പ്രസവവും തത്സംബന്ധമായ അത്യാവശ്യങ്ങളും അവിടെ കഴിച്ചുകൂട്ടേണമെന്നു നിർബ്ബന്ധിക്കയും, ഒരു മാതാവിൻെറ നിലയിൽ ഈ അത്യാവശ്യത്തിൽ താൻ പങ്കുകൊള്ളുന്നതാണെന്നു വാഗ്ദാനം ചെയ്കയും ചെയ്തു. ഈ അമ്മയുടെ ഓരോ വാക്കിലും വെളിവായിരുന്ന ഹൃദയപൂർവ്വമായ അനുകമ്പയും, സ്നേഹവും നിമിത്തം അവരുടെ ക്ഷണത്തേയും വാഗ്ദാനത്തേയുംപററി ഞങ്ങൾക്കു പര്യാലോചിക്കുകൂടെ വേണ്ടിവന്നില്ല. വങ്കടൽനടുവിൽവെച്ചു കപ്പൽ മുങ്ങി ഘോരമായ കൊടുങ്കാററിൻേറയും തിരമാലകളുടേയും അധീനതയിൽപ്പെട്ടു വലയുന്ന കപ്പൽസ്സഞ്ചാരിക്കു് ഒരു തോണിയുടെ സാന്നിദ്ധ്യം എത്ര ആശ്വാസം നല്കുമോ അതിൽപരം ആശ്വാസവും സന്തോഷവും ഈ അമ്മയുടെ സ്നേഹപൂർവ്വമായ വാക്കുകൾ ഞ

ങ്ങൾക്കും യല്ലേ. ഞങ്ങൾ അവരുടെ ക്ഷണത്തെ നന്ദിപൂർവ്വം സ്വീകരിച്ചു.

അക്കൊല്ലം ഞങ്ങൾ രണ്ടാളും പരീക്ഷയ്ക്കു പഠിച്ചു; ഭർത്താവു ബി. എൽ-നും ഞാൻ ബി. എ. തത്വശാസ്ത്രത്തിന്നും. ഞാൻ അക്കുറിയും തോറ്റു; അദ്ദേഹത്തിന്നു തിരുവിതാംകൂർ നിയമപാഠശാലയിൽനിന്നു കിട്ടേണ്ടിയിരുന്ന സർട്ടിഫിക്കെററു കിട്ടായ്കയാൽ പരീക്ഷയ്ക്കു ചേരുവാൻ സാധിച്ചതുമില്ല. ഇതിന്നിടയിൽ അദ്ദേഹം 'ഡെൽഹിഡർബാർ' എന്ന പുസ്തകം ഒന്നും രണ്ടും ഭാഗങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തുകയും, 'വൃത്താന്തപത്രപ്രവർത്തനം' പരിഷ്കരിച്ചു പ്രസിദ്ധീകരണത്തിന്നു തക്കവണ്ണം തയ്യാറാക്കുകയും, 'ഉദയഭാനു' എന്ന ഗദ്യകാവ്യം പ്രസാധനം ചെയ്കയും ചെയ്തതുകൂടാതെ, 'ആത്മപോഷിണി' എന്ന മാസികയ്ക്കു സാഹിത്യസംബന്ധമായ സഹായങ്ങൾ ചെയ്തുകൊടുക്കുകയും ചെയ്തു.

ഏപ്രിൽമാസമദ്ധ്യത്തിൽ ഞങ്ങൾ മദിരാശി വിട്ടു. ഭർത്താവിന്നു ശരീരാസ്വാസ്ഥ്യം ക്രമേണ വർദ്ധിച്ചുവന്നിരുന്നതിനാൽ, പാലക്കാട്ടിനേക്കാൾ സുഖമുള്ള 'കുന്നംകുളം' എന്ന സ്ഥലത്തു് അല്പകാലം പാർക്കുന്നതു ശരീരസുഖത്തിന്നു നന്നായിരിക്കുമെന്നു ചിലർ ഉപദേശിച്ചതനുസരിച്ചു്, ഞങ്ങൾ മദിരാശിയിൽനിന്നും നേരെ അവിടേയ്ക്കാണു് പോയതു്. എന്നാൽ അവിടത്തെ അക്കാലത്തെ ഉഷ്ണം അസഹ്യമായി തോന്നുകയും, ഭർത്താവിൻെറ സുഖക്കേടു വർദ്ധിച്ചുവരുകയും ചെയ്തതിനാൽ രണ്ടാഴ്ചയ്ക്കുള്ളിൽ ഞങ്ങൾ പാലക്കാട്ടേയ്ക്കു പോന്നു. പാലക്കാട്ടെ താമസംനിമിത്തം ഒരു മാസത്തിനുള്ളിൽ അദ്ദേഹത്തിനു ദേഹസുഖം ലഭിക്കയും, ഞങ്ങൾക്കു പുതുതായി ലഭിച്ച മാതാവിൻെറ അനുകമ്പയും വിലയേറിയ സഹായങ്ങളും നിമിത്തം, ക്ലേശങ്ങൾ യാതൊന്നും കൂടാതെ ഞങ്ങൾ സ്വസ്ഥരായി അവിടെ പാർക്കുകയും ചെയ്തു.

ആഗസ്റ്റ് 7-ാംനു- (1912) ഞങ്ങളുടെ തൃതീയസന്താനമായ പുത്രി ജനിച്ചു. തത്സംബന്ധമായ ആവശ്യങ്ങൾ യാതൊരു

ബുദ്ധിമുട്ടും ക്ലേശവും കൂടാതെ സാധിച്ചു. ഞങ്ങൾ അന്യവീട്ടിൽ ആയിരുന്നുവെന്നോ അന്യസഹായത്താൽ ഈ ആവശ്യങ്ങൾ നിറവേററിയിരുന്നുവെന്നോ ഞങ്ങൾക്കു തോന്നാൻ ഇടവരാത്ത വിധത്തിൽ, ഞങ്ങളുടെ പുതിയ മാതാവും അവരുടെ അമ്മയും പുത്രിമാരും ഞങ്ങളെ സ്നേഹസൌഹാർദ്ദാനുകമ്പാദികളാൽ സന്തോഷിപ്പിക്കയും ശുശ്രൂഷിക്കയും ചെയ്തു. ഭർത്താവു സ്വസ്ഥചിത്തനായിരുന്നു, സാഹിത്യപരിശ്രമങ്ങളാൽ സമയം കഴിച്ചു. ഇക്കാലത്താണു് 'വൃത്താന്തപത്രപ്രവർത്തനം' പ്രസിദ്ധീകരിച്ചതു്. രണ്ടു മാസങ്ങൾക്കിടയിൽ 'കാറൽമാർക്സ്', 'ബെഞ്ചമിൻ ഫ്രാൻക്ലിൻ' എന്നീ ജീവചരിത്രങ്ങളും 'വേദാന്തസാരം' എന്ന കിളിപ്പാട്ടും പ്രസിദ്ധീകരിച്ചു.

ഈ സമാധാനവും സന്തോഷവും അധികനാൾ അനുഭവിക്കുന്നതിനു ഞങ്ങൾക്കിടയായില്ല. ഞാൻ പ്രസവക്കിടക്കയിൽ നിന്നെഴുന്നേല്ക്കുന്നതിനുമുമ്പായി ഭർത്താവു ജലദോഷപ്പനി പിടിപെട്ടു കിടപ്പിലായി. ആദ്യദിവസങ്ങളിൽ വേണ്ട പ്രതിവിധികൾ ചെയ്യാൻ അമാന്തിച്ചതിനാൽ സാരമില്ലാത്ത ജലദോഷം കഠിനജ്വരത്തിനു കാരണമായി. ഒരു മാസക്കാലം തീരെ കിടപ്പിലാകയും, ഇതിന്നിടയിൽ രോഗം ഉല്ക്കടദശയെ പ്രാപിച്ചു് അപായശങ്കയ്ക്കുപോലും കാരണമാക്കുകയും ചെയ്തു. ഈശ്വരകാരുണ്യത്താലും, പുണ്യവതിയായ മാതാവിന്റെ സ്നേഹപൂർവ്വമായ ശുശ്രൂഷയാലും ഒരുവിധം സുഖപ്പെട്ടെഴുന്നേല്ക്കാൻ ഇടയായി. പക്ഷേ 'ചക്കിന്നു് വെച്ചതു കൊക്കിന്നു കൊണ്ടു.' ഭർത്താവിന്റെ ദീനസ്ഥിതി കണ്ടു് ആശങ്കകളാലും ഭയത്താലും മനസ്സു ക്ഷോഭിച്ചിരുന്ന ഒരവസരത്തിൽ തീരെ ആലോചനകൂടാതെ ചെറുകുട്ടിക്കു ഞാൻ മുലകൊടുക്കുകനിമിത്തം ഉദരരോഗം പിടിപെട്ടു കുട്ടിക്കു ജീവാപായം നേരിട്ടു.

ഇങ്ങിനെ ഞങ്ങളുടെ ചെറുകുടുംബത്തിൽ മൃത്യുവും കടന്നുകൂടി. ഞങ്ങളുടെ കഷ്ടദശയിൽ ജനിച്ച ഈ സന്താനത്തെ—ഞ

ങ്ങളുടെ പരിശുദ്ധപ്രേമഫലമായ ഈ പ്രിയശിശുവെ—ഞങ്ങൾ മററു സന്താനങ്ങളേക്കാൾ ഇരട്ടി സ്നേഹിച്ചിരുന്നു. ആ ഓമനക്കുട്ടിയുടെ കണ്ണുകൾ നിർജ്ജീവങ്ങളായി അടഞ്ഞതോടുകൂടെ ഞങ്ങളുടെ മനസ്സും വാടിക്കരിഞ്ഞു. നൈരാശ്യത്താൽ ഈശ്വരവിശ്വാസംപോലും ഇല്ലാതായിത്തീൎന്ന എന്റെ മനസ്സിനെ സമാധാനപ്പെടുത്തുന്നതിനും, ഈശ്വരങ്കൽ തിരിക്കുന്നതിനും ഭൎത്താവു വളരെ പണിപ്പെടേണ്ടിവന്നു. ഞങ്ങളുടെ ലൌകികസുഖങ്ങളുടെ അവസാനഘട്ടം ഇതുതന്നെ ആയിരുന്നു.

കുട്ടിയുടെ മരണത്തിനു് അല്പം മുമ്പായി, മലേഷ്യാമലയാളികളുടെ ഒരു പ്രതിനിധി പാലക്കാട്ടേയ്ക്കു വന്നു ഭൎത്താവിനു 'സ്വദേശാഭിമാനി'ബിരുദമുദ്ര സമൎപ്പിക്കയുണ്ടായി. അധികം താമസിയാതെ (1912 ഡിസംബർ) ഞങ്ങൾ വീണ്ടും മദിരാശിക്കു പോരേണ്ടതായി വന്നു. മദിരാശിയിൽ എത്തി, രണ്ടു ദിവസം കഴിയുന്നതിനു മുമ്പായി ഭൎത്താവു വീണ്ടും രോഗത്തിൽ കിടപ്പായി. തിരുവിതാംകൂറിൽനിന്നും അദ്ദേഹത്തിനു മുൻകൊല്ലത്തിൽ കിട്ടാതിരുന്ന സൎട്ടിഫിക്കെററു് ഇപ്പോൾ ലഭിച്ചതിനാൽ ഇക്കൊല്ലംതന്നെ ബി. എൽ. പൂൎത്തിയാക്കേണമെന്നു് ആഗ്രഹമുണ്ടായിരുന്നു. എന്നാൽ വായന തുടങ്ങിയതോടുകൂടെ സുഖക്കേടു വൎദ്ധിച്ചുവന്നതിനാൽ, ശരീരത്തേയും മനസ്സിനേയും യാതൊരുവിധത്തിലും ക്ലേശിപ്പിക്കാതെ ശരിയായ ചികിത്സകളോടുകൂടെ സ്വസ്ഥമായിരിക്കേണമെന്നു ഡാക്ടർമാർ ഉപദേശിച്ചതനുസരിച്ചു വായന മതിയാക്കി. ഡാക്ടർമാർ വിധിച്ച ചികിത്സകൾക്കു യാതൊരമാന്തവും വരുത്തിയിരുന്നില്ല. എന്നാൽ മനഃക്ലേശമൊഴിപ്പാൻ ചികിത്സയ്ക്കു ശക്തിയില്ലല്ലോ. അദ്ദേഹത്തിന്റെ പേനത്തുമ്പായിരുന്നു ഞങ്ങളുടെ നിത്യവൃത്തിക്കുള്ള വക. രാജ്യഭ്രംശം സംഭവിച്ചശേഷം ആവശ്യങ്ങൾക്കൊത്ത വരവു് ഇല്ലായിരുന്നുവെങ്കിലും, വരവനുസരിച്ചു് ആവശ്യങ്ങൾ നിറവേററിയിരുന്നതിനാൽ ഇക്കാലംവരെ ഋണബാധ എന്നുള്ള ക്ലേശം ഞങ്ങൾക്കില്ലായിരുന്നു. എ

ന്നാൽ ഇപ്പോഴാകട്ടെ വരവു പൂജ്യവും ചെലവു് ഇരട്ടിയും എന്ന ഘട്ടത്തിലെത്തി; ഋണത്തിലും പെട്ടു. ഒരിക്കലും അലസനായിരുന്നു ശീലിച്ചിട്ടില്ലാത്ത ഭർത്താവിനു പണി ചെയ്യാതെ സ്വസ്ഥനായിരിക്ക എന്നുള്ളതാണു് വലിയൊരു ക്ലേശമായിത്തീർന്നതു്. ഇങ്ങിനെയുള്ള അപരിഹാര്യങ്ങളായ ക്ലേശങ്ങളാൽ രോഗം ക്രമേണ വർദ്ധിച്ചുവന്നതേയുള്ളു.

രോഗലക്ഷണം അക്കാലത്തു്, കലശലായ പനിമാത്രമായിരുന്നു. ശ്വാസകോശത്തെസ്സംബന്ധിച്ച ക്ഷയരോഗമാണു് അദ്ദേഹത്തെ ബാധിച്ചിട്ടുള്ളതെന്നു ഡാക്ടർമാർ കണ്ടറികയും, അതിനു വേണ്ട പ്രതിവിധികൾ നടത്തുകയും ചെയ്തിരുന്നുവെങ്കിലും രോഗം മലമ്പനിയാണെന്നായിരുന്നു അവർ ഞങ്ങളെ വിശ്വസിപ്പിച്ചിരുന്നതു്. അതിനാൽ തല്ക്കാലം ബുദ്ധിമുട്ടുകളും ക്ലേശങ്ങളും എത്ര അധികം അനുഭവിച്ചാലും, അചിരേണ രോഗം മാറി സുഖപ്പെട്ടു, പഠിക്കുന്നതിനും പണിയെടുക്കുന്നതിനും സാധിക്കുമെന്നു വിചാരിച്ചു, ഞങ്ങൾ പ്രത്യാശയോടുകൂടെ ദിവസങ്ങൾ കഴിച്ചു. 1913 മാർച്ച്മാസാരംഭത്തിൽ രോഗം മിക്കവാറും പരമാവധിയിൽ എത്തുകയും, ദിക്കു മാറിപ്പാർത്താൽ രോഗശമനമുണ്ടായേയ്ക്കുമെന്നു ഡാക്ടർമാർ അഭിപ്രായപ്പെടുകയും ചെയ്തു. ഭർത്താവിൻെറ ക്ഷേമകാംക്ഷികളിൽ ഒരാളായ ബഹുമാനപ്പെട്ട ഡാക്ടർ ടി. എം. നായർ അവർകൾ ഇതിന്നു വേണ്ട ഏർപ്പാടുകൾ ദയാപൂർവ്വം ചെയ്തു. രണ്ടുമൂന്നാഴ്ചവട്ടക്കാലത്തെ കൂനൂരിലെ പാർപ്പുകൊണ്ടു് അദ്ദേഹത്തിനു പനി തീരെ വിട്ടുമാറുകയും, സ്വസ്ഥശരീരനായി മദിരാശിക്കു മടങ്ങുകയും ചെയ്തു.

ഇങ്ങിനെ നാലഞ്ചുമാസം യാതൊരു പണിയും കൂടാതെ കഴിക്കേണ്ടിവന്നതിനാൽ, 'ആത്മപോഷിണി'ക്കു ചില്ലറ സഹായങ്ങൾ ചെയ്തതല്ലാതെ വേറെ സാഹിത്യസംബന്ധമായി യാതൊരു ശ്രമവും ചെയ്വാൻ അദ്ദേഹത്തിനു സാധിച്ചില്ല. രോഗിയായി തീരെ അവശനായി കിടന്നിരുന്ന സമയങ്ങളിൽ നേരം പോക്കു

വാനായി ഞാൻ പല പുസ്തകങ്ങളും അദ്ദേഹത്തെ വായിച്ചു കേൾപ്പിച്ചിരുന്നു. ഇക്കൂട്ടത്തിൽ ഉൾപ്പെട്ടിരുന്ന മിസ്സെസ്സ് ഹെൻറി വുഡ്ഡിന്റെ ചില ആഖ്യായികകളും, ബൈറന്റെ ചില കവിതകളും മലയാളത്തിൽ അനുകരിച്ചെഴുതുവാൻ നന്നെന്നു കണ്ടു് അവയെ എഴുതേണ്ട രീതിയും സ്ഥലകാലപാത്രനിർണ്ണയവും വിവരിക്കുന്ന കുറിപ്പുകൾ ദീനക്കിടക്കയിൽനിന്നുതന്നെ അദ്ദേഹം തയ്യാറാക്കി.

സാധാരണമായി അവശതയിൽ കിടക്കുന്ന രോഗികൾക്കുണ്ടായിക്കാണാറുള്ള ക്ഷമകേടോ, മുഷിവോ, ദുശ്ശാഠ്യമോ യാതൊന്നുംതന്നെ അദ്ദേഹത്തിനു് ഇക്കാലത്തുണ്ടായിരുന്നില്ല. തന്റെ മനോവ്യഥയേയും ക്ലേശങ്ങളേയും പുറത്തു കാണിക്കാതെ, എപ്പോഴും സന്തോഷത്തോടും മന്ദസ്മിതത്തോടുംകൂടെ, തന്നെ കാണ്മാൻ വന്നിരുന്ന സ്നേഹിതന്മാരോടു് ഉപചാരം പറകയും കിടക്കയിൽ കിടന്നുകൊണ്ടെങ്കിലും എന്റെയും കുട്ടികളുടെയും സകലകാര്യങ്ങളും അന്വേഷിച്ചറിയുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ശുശ്രൂഷയിൽമാത്രം താല്പര്യം കാണിച്ചു്, കുട്ടികളുടെ കാര്യത്തിൽ ഔദാസീന്യമോ അമാന്തമോ വരുത്തി, ആറുമാസം മുമ്പുണ്ടായ സംഭവത്തെ ആവർത്തിപ്പിക്കാതിരിക്കേണമെന്നു പലപ്പോഴും എന്നോടുപദേശിച്ചിരുന്നു. അദ്ദേഹത്തിന്റെ സുഖക്കേടിന്റെ വാസ്തവസ്ഥിതി മനസ്സിലാക്കിയിരുന്ന പല സ്നേഹിതന്മാരും ബന്ധുക്കളും, അദ്ദേഹം തിരുവിതാംകൂറിൽ മടങ്ങിപ്പോകുന്നതിനു ശ്രമിക്കേണമെന്നു്, ഈ ഘട്ടത്തിൽ അദ്ദേഹത്തോടുപദേശിക്കയും, മഹാരാജാവു തിരുമനസ്സോടു മാപ്പു യാചിച്ചാൽ ദയാനിധിയായ തിരുമനസ്സുകൊണ്ടു തന്നെ തിരികെ വിളിക്കുന്നതാണെന്നു പറകയും ചെയ്തു. "മഹാരാജാവു തിരുമനസ്സുകൊണ്ടു കൃപാനിധിയാണെന്നും, തിരുമനസ്സിലെ വിദ്വേഷത്താൽ അല്ലാ ഞാൻ ഭ്രഷ്ടനായതെന്നും എനിക്കറിയാം. പക്ഷേ മാപ്പു യാചിക്കണമെങ്കിൽ എന്തപരാധമാണു് ഞാൻ ചെയ്തതെന്നറിയണ്ടേ? ചെയ്യാ

ത്ത കുററത്തിനു മാപ്പു യാചിക്കുന്നതു പുരുഷത്വമാണോ? തിരു വിതാംകൂറുമായുള്ള എൻെറ ബന്ധം വിട്ടുകഴിഞ്ഞു. പുരുഷധമ്മം മാന്നും, മനസ്സാക്ഷിക്കു വിപരീതമായും ഞാൻ ഇജ്ജന്മം പ്രവ ത്തിക്കയില്ല'' എന്നായിരുന്നു അദ്ദേഹം മറുപടി പറഞ്ഞതു്.

1913 ഏപ്രിൽമാസാവസാനത്തിൽ ഞങ്ങൾ മദിരാശിയി ലെ പാപ്പു മതിയാക്കി. ഭത്താവിൻെറ ദേഹസ്ഥിതിക്കു മദിരാശി പററുകയില്ലെന്നു ഡാക്ടർ അഭിപ്രായപ്പെട്ടതിനാൽ ഞങ്ങൾ പാ ലക്കാട്ടു പാപ്പുറപ്പിക്കാൻ തീച്ചയാക്കി. എനിക്കു് അക്കൊല്ലം ദൈവഗത്യാ ബി. ഏ. പൂത്തിയാക്കാൻ സാധിച്ചു. സുഖക്കേടിൽ കിടപ്പായിരുന്നതുനിമിത്തം അക്കൊല്ലം ഭത്താവിനു ബി. എൽ. പരീക്ഷയ്ക്കു വായിക്കുവാനോ ചേരാനോ സാധിച്ചില്ല. അടുത്ത കൊല്ലം പരീക്ഷയ്ക്കു ചേരാമെന്നു കരുതി പാലക്കാട്ടു താമസമാക്കി യതുമുതൽ വായിപ്പാൻ തുടങ്ങി.

ഇക്കാലത്താണു് അദ്ദേഹം 'ആത്മപോഷിണി'യുടെ സാ ഹിത്യനായകത്വം കൈയേററതു്; മററു പല മാസികകൾക്കും പത്രങ്ങൾക്കുംകൂടെ അദ്ദേഹം സാഹിത്യസംബന്ധമായ ലേഖന ങ്ങൾ എഴുതി സഹായിച്ചിരുന്നു. ഭാഷയെസ്സംബന്ധിച്ച പല വ ഴക്കുകളിലും വാദപ്രതിവാദങ്ങളിലും അദ്ദേഹം ഭാഗഭാക്കായി നിന്നു; പലപ്പോഴും തൻെറ ലേഖനങ്ങൾതന്നെ വാദപ്രതിവാദ ങ്ങൾക്കു കാരണമായിത്തീന്നു. പുസ്തകങ്ങൾ പരിശോധിച്ചു വി മശ്നങ്ങൾ എഴുതുന്നതിനു ചെറുപ്പകാലംമുതല്ക്കേ അദ്ദേഹത്തി നു പ്രത്യേകവാസനയും ഉത്സാഹവും ഉണ്ടായിരുന്നു; ഇക്കാലത്തു് ഈ ഉത്സാഹം വദ്ധിക്കയാണുണ്ടായതു്. എന്നാൽ അദ്ദേഹത്തി ൻെറ വിമശ്നങ്ങൾക്കു വിഷയീഭവിച്ച ഗ്രന്ഥങ്ങളിൽ നൂറിൽ തൊണ്ണൂറിനും തൻെറ തൂലികയുടെ കഠിനപ്രഹരമേല്ക്കുവാനാണി ടവന്നിട്ടുള്ളതു്. ദോഷൈകദൃക് എന്ന നിലയിൽമാത്രമാണു് അ ദ്ദേഹം ഗ്രന്ഥപരിശോധന ചെയ്യുന്നതെന്നു പലരും അദ്ദേഹ ത്തെ പഴിച്ചിരുന്നു. ഇക്കായ്യത്തെപ്പററി ഞങ്ങൾ തമ്മിലും ഒരി

ക്കൽ തക്കിപ്പാനിടയായി. "ദോഷഭൂയിഷ്ടങ്ങളായ ഗ്രന്ഥങ്ങൾ ഭാഷയേയും വായനക്കാരുടെ മനസ്സിനേയും ദുഷിപ്പിക്കയല്ലാതെ യാതൊരു ഗുണവും ചെയ്യയില്ല. ഒരു സൽഗ്രന്ഥകാരനാകട്ടെ, ഗ്രന്ഥത്തിലെ ദോഷങ്ങൾ ചൂണ്ടിക്കാണിച്ചാൽ, അവയെ അടുത്ത സന്ദർഭത്തിൽ തിരുത്തുവാൻ ശ്രമിക്കും. ദോഷങ്ങൾ ഏറിയും ഗുണം കുറഞ്ഞും കാണുന്ന ഗ്രന്ഥങ്ങളിലെ ഗുണഭാഗങ്ങളെ പ്രത്യേകം എടുത്തുപറയുന്നതായാൽ തൽകർത്താവു ഗർവ്വിഷ്ഠനാകാനാണ് അധികം എളുപ്പം. ദോഷഭാഗങ്ങൾ വെളിപ്പെടുത്തുന്നതിനാൽ ഭഗ്നോത്സാഹന്മാരാകുന്ന ഗ്രന്ഥകാരന്മാർ സാഹിത്യഭീരുക്കളാണ്; അങ്ങിനെയുള്ളവർ സാഹിത്യലോകത്തിൽനിന്നു സ്വയം അന്തർദ്ധാനം ചെയ്യുന്നതാണുത്തമം." ഏതാണ്ടിങ്ങിനെയായിരുന്നു അദ്ദേഹം എന്നോടു സമാധാനം പറഞ്ഞതു്. പുസ്തകങ്ങളുടെ ആകൃതിഭംഗി നോക്കിയും, മുഖവുരമാത്രം വായിച്ചും ഗ്രന്ഥവിമർശനം ചെയ്യുന്ന നയം അദ്ദേഹം ഒരു കാലത്തും സ്വീകരിച്ചിട്ടില്ല. തന്റെ പരിശോധനയ്ക്കായി അയച്ചുകിട്ടിയ പുസ്തകങ്ങൾ എല്ലാം രണ്ടും മൂന്നും ആവൃത്തി വായിച്ചു ഭാഷ, രചന, കഥാവസ്തു എന്നിങ്ങിനെ പല ഇനത്തിലായി ഗുണദോഷങ്ങൾ തരംതിരിച്ചു കഴിഞ്ഞശേഷമേ, അദ്ദേഹം അഭിപ്രായമെഴുതാൻ പുറപ്പെട്ടിരുന്നുള്ളു. അദ്ദേഹം വായിപ്പാൻ ഇടവന്നിട്ടുള്ള ഏതു പുസ്തകം പരിശോധിച്ചാലും രണ്ടുമൂന്നു നിറത്തിലുള്ള മഷിയോ പെൻസിലോകൊണ്ടു് അടയാളപ്പെടുത്തിക്കാണാം.

ഇരുഭാഗത്തും വയലുകളാലും മനോഹരങ്ങളായ ഫലവൃക്ഷങ്ങളാലും ചുററപ്പെട്ടതും ആശ്രമതുല്യവും ആയ ഒരു ചെറുഗൃഹത്തിലാണ് ഞങ്ങൾ ഇക്കാലത്തു പാർത്തിരുന്നതു്. മൂന്നുനാലു മാസക്കാലം ഭർത്താവിനു പറയത്തക്ക സുഖക്കേടുകൾ യാതൊന്നും ഉണ്ടായില്ല. സാഹിത്യപരിശ്രമങ്ങൾ ചെയ്തും, ഗൃഹകൃത്യങ്ങൾ നിർവ്വഹിച്ചും, ഞങ്ങളുടെ കുട്ടികളുടെ വിദ്യാഭ്യാസത്തിൽ ശ്രദ്ധവെച്ചും, ഈ ആശ്രമത്തിൽ ഞങ്ങൾ ഗൃഹസ്ഥാശ്രമസുഖം അനുഭവിച്ചു. എന്നാൽ "കണ്ണീർ ഭുജിച്ചു ദിവസങ്ങൾ കഴിക്ക"യെ

ന്ന കവിവാക്യത്തെ തലയിലെഴുതിവാങ്ങിക്കൊണ്ടു് ഇഹലോക ത്തിൽ അവതരിച്ചിരിക്കുന്ന ഈയുള്ളവൾക്കുണ്ടോ നർമ്മസുഖം എറെനാൾ അനുഭവിപ്പാനുള്ള ഭാഗ്യം? നിർഭാഗ്യയായ ഈയുള്ള വളുടെ ഹൃദയം ഇടിത്തീ വീണു കരിഞ്ഞതു് ഇക്കാലത്തായിരുന്നു. ഭർത്താവു ക്ഷയരോഗമെന്ന മഹാവ്യാധിയാൽ ബാധിക്കപ്പെട്ടിരി ക്കുന്നു എന്നും, എത്രതന്നെ ചികിത്സകൾ ചെയ്താലും മൂന്നു കൊ ല്ലത്തിനുള്ളിൽ മരിച്ചുപോകുമെന്നും, അദ്ദേഹത്തിൻെറ ഒരു സ്നേ ഹിതനും വൈദ്യവിദ്യാർത്ഥിയും ആയ ഒരാൾ എന്നോടു പറഞ്ഞു. ഭർത്തൃപ്രണയപരവശയും, ഭർത്താവിനെ ദൈവമെന്നു സങ്കല്പിച്ചു് ആരാധിച്ചുപോരുന്നവളും ആയ ഈയുള്ളവൾക്കു് അന്യദിക്കിൽ ഭർത്താവൊഴികെ മററു ശരണമില്ലാതെ രണ്ടു ചെറിയ സന്താന ങ്ങളോടുകൂടെ അലയുന്ന അവസരത്തിൽ, ഈ വിവരം എത്രമാ ത്രം മർമ്മഭേദകമായിത്തീൎന്നു എന്നു പറവാൻ സാദ്ധ്യമല്ല. നിർദ്ദാ ക്ഷിണ്യനായ ആ സുഹൃത്തിൻെറ വാക്കുകളുടെ ക്രൌൎയ്യം! ഹാ, അഥവാ അദ്ദേഹത്തിന്നെന്തപരാധം! അദ്ദേഹം സത്യം പറഞ്ഞു; അചിരേണ ആ സത്യം വെളിപ്പെടുകയും ചെയ്തു. ജീവിതശേ ഷം മുഴുവൻ ദുഃഖിച്ചു കഴിക്കണമെന്നാണു് ഈയുള്ളവളുടെ വി ധി! കഴിഞ്ഞ കാൎയ്യങ്ങളെ മറക്കുക, ഭാവിയെപ്പററി ചിന്തിച്ചു ക്ലേശിക്കാതിരിക്കുക, തല്ക്കാലസംഭവങ്ങളെ സുഖമായാലും ദുഃഖ മായാലും ക്ഷമയോടുകൂടെ അനുഭവിക്കുക—ഇതായിരുന്നു ഭർത്താ വിൻെറ പ്രമാണം. ഈ പ്രമാണത്തെ ഇത്രകാലം ഞാനും എ റെക്കുറെ അനുവർത്തിച്ചിരുന്നു. എന്നാൽ ഭർത്താവിൻെറ മരണകാ ലം സന്ദിഗ്ദ്ധാവസ്ഥയെ വിട്ടു നിശ്ചിതാവധിയിൽ എത്തിയെ ന്നറിഞ്ഞാൽ എങ്ങിനെയാണു് ദുഃഖിക്കാതിരിക്കുക!

മേൽപ്പറഞ്ഞ കഠിനവർത്തമാനം അറിവാനിടവന്ന ശപി ക്കപ്പെട്ട ആ നിമിഷംമുതൽ എൻെറ ഹൃദയം തീരെ ശൂന്യമായി. ഭർത്തൃസാന്നിദ്ധ്യം നിശ്ചിതകാലത്തോളം ഉണ്ടായെങ്കിലും ഈ ദിവസം എൻെറ വൈധവ്യം ആരംഭിച്ചു എന്നു പറയാം. ഇഹ ലോകസുഖങ്ങളോടു ഞാൻ യാത്രപറഞ്ഞു പിരിഞ്ഞു. ഹാ! ജഗ

ദീശ്വരാ! ഈ കുരിശ്ശ് എനിക്കു വഹിക്കാൻ കഴിയാത്ത ഭാരമാണെങ്കിലും വിധിബലത്താൽ ഞാൻ അതിനെ വഹിച്ച്, ചുമൽ ഞെരിഞ്ഞു ദിവസം കഴിക്കുന്നു! എന്നെപ്പോലെ ഭർത്തൃപ്രണയിനികളായ യാതൊരു സ്ത്രീക്കും ഈ കഠിനഭാരം വഹിച്ചു ഹൃദയഭേദനത്തിനു് ഇടവരുത്താതിരിപ്പാൻ അവിടെയ്ക്കു ദയയുണ്ടാകണേ!

ഇത്രനാളും അനുഭവിച്ച ക്ലേശങ്ങളിൽ ഭർത്താവും പങ്കുകൊള്ളുകയും എന്റെ ദുഃഖങ്ങളെ സാന്ത്വനവാക്കുകളാൽ ശമിപ്പിക്കയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ സുഖക്കേടു മലമ്പനിയാണെന്നായിരുന്നു ഡാക്ടർമാർ അദ്ദേഹത്തെ ധരിപ്പിച്ചിരുന്നതു്. വാസ്തവം അദ്ദേഹത്തെ അറിയിച്ചാൽ അതു് അദ്ദേഹത്തിനു മനോവ്യഥയ്ക്കു കാരണമാകുമെന്നും, തന്നിമിത്തം തന്റെ ജീവിതാവധി കുറേക്കൂടി ചുരുങ്ങിയേയ്ക്കാമെന്നും ഞാൻ അറിഞ്ഞിരുന്നു. അതിനാൽ ഈ വ്യസനഭാരത്തെ ഞാൻ തനിയേ ചുമക്കേണ്ടിവന്നു. പക്ഷേ, ഞാൻ എന്തോ കഠിനദുഃഖം അനുഭവിക്കുന്നുണ്ടെന്നു് അദ്ദേഹം കണ്ടറിയുകയും, അതിന്റെ ശരിയായ കാരണംമുഴുവൻ എന്നിൽനിന്നു ഗ്രഹിക്കാൻ സാധിച്ചില്ലെങ്കിലും തന്റെ ശരീരാസ്വാസ്ഥ്യമാണു് വ്യഥിപ്പിക്കുന്നതെന്നു് അചിരേണ മനസ്സിലാക്കുകയും ചെയ്തു. തന്നിമിത്തം തന്റെ ശരീരപീഡകളും ക്ഷീണവും എത്രത്തോളം മറയ്ക്കാൻ സാധിക്കുമോ അത്രത്തോളം എന്നിൽനിന്നു മറച്ചു. എന്നാൽ ഈ ശ്രമങ്ങൾ എന്റെ മനോവ്യഥയെ അല്പം കുറച്ചിരുന്നില്ല. അക്കാലങ്ങളിൽ ഞാൻ കാണ്മാൻ ഇടവന്ന മാസികാഗ്രന്ഥങ്ങളിൽ മിക്കവയിലും ക്ഷയരോഗത്തെപ്പററിയുള്ള ഉപന്യാസങ്ങൾ ഉണ്ടായിരുന്നു; വായിക്കാൻ ഇടയായ കഥാഗ്രന്ഥങ്ങളിൽ മിക്കവയിലും കഥാനായകനോ നായികയോ ക്ഷയരോഗിയായി വർണ്ണിക്കപ്പെട്ടിരുന്നു. ഇങ്ങിനെ ഒട്ടുമുക്കാലും ഒരു വൈദ്യനോടൊപ്പം രോഗചിഹ്നവും, അതു വർദ്ധിച്ചുവരുന്ന അടയാളങ്ങളും, മനസ്സിലാക്കിയിരുന്ന എ

ന്നിക്കു ഭർത്താവിൻെറ ശരീരസ്ഥിതിയിൽ ദിനംപ്രതി ഉണ്ടായിവ ന്ന മാററങ്ങളെ കണ്ടറിവാൻ വളരെ പണിപ്പെടേണ്ടിവന്നില്ല. അദ്ദേഹത്തിൻെറ ഓരോ കുരകളും മൂൎച്ച്യുള്ള ഖഡ്ഗംകൊണ്ടെന്ന പോലെ എൻെറ ഹൃദയത്തെ കുത്തിമുറിച്ചു. ദിനംപ്രതി പരവ ശമായ്വന്ന ആ പ്രിയശരീരവും, കുണ്ടുകളിൽ ആണ്ടുതുടങ്ങിയ മ നോഹരനേത്രങ്ങളും കണ്ടു് എൻെറ മനസ്സു വാടിക്കരിഞ്ഞു. പ്രാൎത്ഥനയുടെ മാഹാത്മ്യത്തെപ്പററി ടെനിസൺ എന്ന ആംഗ്ലേ യകവി എഴുതിയിട്ടുള്ള പദ്യവരികൾ എനിക്കു ഹൃദിസ്ഥങ്ങളാ യിരുന്നു; ആ പ്രമാണങ്ങളെ ഇക്കാലത്തു ഞാൻ അക്ഷരംപ്രതി അനുഷ്ഠിക്കയും ചെയ്തു. എന്നാൽ ഞാൻ ആഗ്രഹിച്ച ഫലം സി ദ്ധിച്ചില്ല. ഭർത്താവിനു ഡാക്ടർമാർ വിധിച്ച എല്ലാ ഔഷധങ്ങളും വാങ്ങിക്കൊടുക്കുന്നതിനും ആവശ്യപ്പെട്ട എല്ലാ ആഹാരസാധ നങ്ങളും തയ്യാറാക്കിക്കൊടുക്കുന്നതിനും ഇഷ്ടപ്രകാരം ശുശ്രൂഷി ക്കുന്നതിനും മാത്രം ഇടയായി. ധനസൌകൎയ്യം അക്കാലത്തു ഞ ങ്ങൾക്കു ലേശംപോലും ഇല്ലായിരുന്നുവെങ്കിലും ഭർത്താവിൻെറ ചികിത്സയ്ക്കു് ആവശ്യപ്പെട്ട സാധനങ്ങൾ 'ഇരന്നോ, കട്ടോ, കടംവാങ്ങിയോ' സമ്പാദിപ്പാൻ എനിക്കു മടിയുണ്ടായില്ല. ഞ ങ്ങൾ പാലക്കാട്ടു പാൎത്തിരുന്ന കാലങ്ങളിൽ ഒക്കെയും വന്ദ്യയാ യ ഞങ്ങളുടെ ദത്തമാതാവു നാനാപ്രകാരേണ ഭർത്തൃശുശ്രൂഷ യിൽ എന്നെ സഹായിക്കയും ഉപദേശിക്കയും ചെയ്തു.

1913 മേമാസത്തിലാണു് ഞങ്ങൾ പാലക്കാട്ടു പാൎപ്പാക്കി യതു്. ആറുമാസക്കാലം കഴിയുന്നതിന്നുമുമ്പായി, ഭർത്താവു വീണ്ടും ശരീരാസ്വാസ്ഥ്യത്താൽ കുഴങ്ങിത്തുടങ്ങി. ഡാക്ടരുടെ ഉപദേശ പ്രകാരം നിയമപാഠനം മതിയാക്കി. എന്നാലും സാഹിത്യപരി ശ്രമങ്ങൾക്കു വിഘ്നം വരുത്തിയില്ല. പത്രങ്ങൾക്കും മാസികകൾ ക്കും ലേഖനങ്ങൾ എഴുതിയതുകൂടാതെ 'മന്നൻെറ കന്നത്തം' 'നരകത്തിൽനിന്നു്' എന്നീ രണ്ടു കഥാപുസ്തകങ്ങളും എഴുതി പ്ര സിദ്ധീകരിച്ചു. മനസ്സുകൊണ്ടു യാതൊരു പണിയും ചെയ്യരുതെ ന്നും, പുസ്തകരചനയും സാഹിത്യപരിശ്രമങ്ങളും കുറേനാളേയ്ക്കു

ണിത്തിവെയ്ക്കണമെന്നും ഡാക്ടർ അഭിപ്രായപ്പെട്ടു. ഇതിന്നദ്ദേഹം പറഞ്ഞ മറുപടി ഇപ്രകാരമായിരുന്നു:—"ഡാക്ടർമാക്കു് എൻെറ ദേഹസ്ഥിതി പക്ഷേ നിശ്ചയമുണ്ടാവാം, എൻെറ മനസ്സിൻെറ സ്ഥിതി അറികയില്ല. മനസ്സു് അരോഗമായിരിക്കുന്നിടത്തോളം അതു പണി എടുത്തുകൊള്ളട്ടെ. എന്തെങ്കിലും എപ്പോഴും വായിക്കുകയോ, എഴുതുകയോ ചെയ്തുകൊണ്ടിരുന്നില്ലെങ്കിൽ ചിന്താക്ലേശം തടുക്കാൻ സാധിക്കുന്നതല്ല. തന്നിമിത്തം ശരീരത്തിനു കൂടുതൽ ക്ഷീണമുണ്ടാകാനാണെളുപ്പം." ഈ അഭിപ്രായവും അതനുസരിച്ച പ്രവൃത്തിയും എന്നെ ദുഃഖിപ്പിക്കുന്നുണ്ടെന്നു കണ്ടപ്പോൾ, "എൻെറ പണി തടസ്ഥംചെയ്യേണ്ടാ, എനിക്കു പണി ചെയ്യാതിരിപ്പാൻ സാധിക്കുന്നതല്ല. എഴുതിക്കൊണ്ടിരിക്കേ മരിക്കണമെന്നാണു് എൻെറ ആഗ്രഹം. ജോൺസൺ മരിച്ചതു പോലെയായിരിക്കും എൻെറ മരണം. വലതുകൈ മരിച്ചാലും ഇടതുകൈകൊണ്ടു ഞാൻ എഴുതും. പക്ഷേ എണ്പതു വയസ്സു കഴിഞ്ഞതിനു മേലേ ഞാൻ മരിക്കയുള്ളു. ഇനി എത്രയോ പണി എനിക്കു നിർവ്വഹിക്കാനുണ്ടു്" എന്നു് എന്നോടു സമാധാനം പറകയുണ്ടായി.

1914 ആഗസ്തു്മാസത്തിൽ സുഖക്കേടു് അപായകരമായ നിലയിൽ എത്തി. 'കപിനയിൻ' എന്ന മരുന്നു കുത്തിവെച്ചാൽ പക്ഷേ പനിക്കു ശമനം വന്നേയ്ക്കുമെന്നു വിചാരിച്ചു ഡാക്ടർമാർ ആ പ്രയോഗവും പരീക്ഷിച്ചു. ഏതാനും നാൾ കഴിഞ്ഞപ്പോൾ, കുത്തിവെപ്പിൻെറ ഫലമായി ദേഹത്തിൽ പല ദിക്കിലും 'മുട്ടംമുഴകളും' വീർത്തുകണ്ടു. തന്നിമിത്തം കൂടുതൽ വേദന സഹിപ്പാൻ ഇടവന്നതല്ലാതെ പനിക്കു ഭേദമൊന്നുമില്ലെന്നു കണ്ടു കുത്തിവെപ്പു മതിയാക്കാൻ ഡാക്ടർ ആലോചിച്ചസമയം "വേണ്ടാ, വേദന സഹിപ്പാൻ എനിക്കു പ്രയാസമില്ല; പക്ഷേ എൻെറ വലതുകൈയിൽമാത്രം ഈ പ്രയോഗം വേണ്ടാ. വലതുകൈ ഉപയോഗമില്ലാതായിത്തീന്നാൽ വലിയ സങ്കടമാകും. ഈ യുദ്ധം തുടങ്ങിയ ശേഷം മലയാളികൾ അറിയേണ്ട പല കാര്യങ്ങളും ഇംഗ്ലീഷുപ

ത്രങ്ങളിലും മാസികകളിലും പ്രസിദ്ധപ്പെട്ടത്തിവരുന്നുണ്ട്. അവ
യിൽ ചിലതൊക്കെ ഈ കൈയിൻെറ സഹായത്താൽ വേണ്ടേ
എഴുതി അറിയിക്കാൻ!'' എന്നു് അദ്ദേഹം പറഞ്ഞു. ഈ പുതി
യ ചികിത്സകൊണ്ടും ഫലമൊന്നുമുണ്ടായില്ല. ഒടുവിൽ ദിക്ക മാ
റിത്താമസിപ്പാൻ ഉപദേശിച്ചതനുസരിച്ച കോയമ്പത്തൂരിൽ
പോയി മൂന്നു മാസം പാൎത്തു. ഡിസംബർമാസാവസാനത്തിൽ അ
ദ്ദേഹം മുക്കാലും സ്വസ്ഥശരീരനായി പാലക്കാട്ടേയ്ക്കു മടങ്ങിപ്പോ
ന്നു. 1915 ജനുവരിമാസാരംഭത്തിൽ കണ്ണൂർ ഗവൎമ്മെണ്ടു ബാലി
കാപാഠശാലയിൽ ഞാൻ ഒരു ഉപാധ്യായിനീവൃത്തി സ്വീകരി
ച്ച ഞങ്ങൾ സകുടുംബം കണ്ണൂരിൽ വന്നു പാൎപ്പാക്കി.

കണ്ണൂരിലെ പാൎപ്പ് ആദ്യത്തെ ആറുമാസക്കാലം ഭൎത്താവി
ന്നു ഗുണകരമായിരുന്നു. ദേഹത്തിന്നു പറയത്തക്ക സുഖക്കേട്ട യാ
തൊന്നും ഉണ്ടായില്ലെന്നുമാത്രമല്ല, പാരവശ്യവും ക്ഷീണവും അ
ശേഷം മാറുകയും മുഖത്തു രക്തപ്രസാദവും തേജസ്സും വൎദ്ധിക്കയും
ചെയ്തു. അക്കാലത്തു ശ്രീമതി താരാഭായി കണ്ണൂരിൽ വന്നിരുന്നു.
ഒരു ദിവസം ഭൎത്താവു കടപ്പുറത്തു തനിയെ നടക്കാൻ പോയിരു
ന്നപ്പോൾ എൻെറ ഒരു സ്നേഹിത അദ്ദേഹത്തെ കാണ്മാനിടവരു
കയും, അപരിചിതനായ അദ്ദേഹത്തിൻെറ ശരീരപുഷ്ടിയും ഓ
ജസ്സും കണ്ടു് അദ്ദേഹത്തെ താരാഭായിയുടെ സഹോദരനാണെന്നു
ശങ്കിക്കയും ചെയ്കയുമുണ്ടായി. ഈ വിവരം പിറേറദിവസം ഞാൻ
അറിഞ്ഞപ്പോൾ എനിക്കു് അസാമാന്യമായ സന്തോഷം തോ
ന്നി. ചികിത്സയുടെ ഫലമായോ, അഥവാ എൻെറ പ്രാൎത്ഥന
യുടെ ഫലമായോ അദ്ദേഹം രോഗത്തിൽനിന്നു രക്ഷപ്രാപിച്ചിരി
ക്കുന്നു എന്നുള്ള ആശ എനിക്കു വളരെ സമാധാനത്തെ നല്കി.
എന്നാൽ ഈ ദേഹപുഷ്ടിയും രക്തപ്രസാദവും മറവും അണയാൻ
പോകുന്ന ദീപത്തിൻെറ 'പട്ടതിരികത്തലാ'ണെന്നു് ഏറെത്താ
മസിയാതെ വെളിപ്പെട്ടു.

സാഹിത്യവിഷയത്തിൽ യാതൊരുണൎച്ചയും ഇല്ലാതിരുന്ന

ഇട്ടിക്കിൽ അദ്ദേഹത്തിനു സ്നേഹിതന്മാരെയോ പരിചയക്കാരെ യോ സമ്പാദിക്കുന്നതിന് അല്പവും സൌകൎയ്യമില്ലായിരുന്നു. അ തിനാൽ മനസ്സിനു ക്രമത്തിലധികം മുഷിവുണ്ടായി. പകൽ മുഴു വനും എഴുതുകയോ വായിക്കുകയോ ചെയ്തുകൊണ്ടു മനസ്സിനു വി ശ്രമമോ വിനോദമോ കൂടാതെ പല ദിവസങ്ങൾ കഴിച്ചുകൂട്ടേണ്ടി വന്നു. എൻെറ പാഠശാലയിലെ പണികഴിഞ്ഞു ഞാൻ മടങ്ങി യെത്തുമ്പോൾ, എഴുതിയും വായിച്ചും ക്ഷീണിച്ചു മുഷിഞ്ഞ് എ ൻെറ വരവിനെ അക്ഷമനായി കാത്തിരിക്കുന്നതു പലപ്പോഴും ക ണ്ടിരുന്നു. മനസ്സിൻെറ ഈ മുഷിവുനിമിത്തമോ, അഥവാ ഒളി ച്ചുനിന്നിരുന്ന രോഗത്തിൻെറ ഒരു ലക്ഷണമായിട്ടോ, അദ്ദേഹ ത്തിൻെറ സ്വഭാവത്തിന് ഇക്കാലത്തു വലുതായൊരു മാററം സം ഭവിച്ചു. ക്ഷമയുടെ അവതാരമെന്നു ശങ്കിക്കപ്പെട്ടിരുന്ന അദ്ദേഹ ത്തിൽ ആ ഗുണം ക്രമേണ കുറഞ്ഞ്, ഏതാനും മാസത്തിനു ള്ളിൽ തീരെ ഇല്ലാതായി. നിസ്സാരമായ സംഗതികൾക്കുപോലും പലപ്പോഴും കോപിക്കയും, വീട്ടിലെ പണിക്കാരെ നിൎദ്ദയമായി ശാസിക്കയും ചെയ്തുതുടങ്ങി. എന്നാൽ ചില സന്ദൎഭങ്ങളിൽ ത ൻെറ ക്ഷമകേടിനെ മനസ്സിലാക്കി പശ്ചാത്തപിക്കയും, തൻെറ കോപത്തിന്നിരയായ ആളോടു സമാധാനവാക്കുകൾ പറകയും കൂടി ചെയ്തിരുന്നു.

1915 സെപ്തംബർമാസാരംഭത്തിൽ വീണ്ടും അദ്ദേഹം രോ ഗാതുരനായി. പണിയെടുക്കാതെ സ്വസ്ഥചിത്തനായിരിപ്പാൻ ഡാക്ടർ ഉപദേശിച്ചു. ആ ഉപദേശം അദ്ദേഹം കൈക്കൊണ്ടി തുമില്ല. ഒരു ഇംഗ്ലീഷ്മലയാളനിഘണ്ടു രചിപ്പാനായിരുന്നു അദ്ദേഹം ഇക്കാലത്ത് ഉദ്യമിച്ചിരുന്നത്. രോഗം ക്രമേണ വ ൎദ്ധിച്ചുവന്നു. എങ്കിലും ദേഹക്ഷീണം കൂട്ടാക്കാതെ പതിവുപോലെ പകൽമുഴുവൻ പണിയെടുത്തുവന്നു. രോഗവൎദ്ധന കണ്ടു ഞാൻ വ്യ സനിക്കുമ്പോഴൊക്കെ, “ഞാൻ ഇയ്യിടെയെങ്ങും മരിക്കാൻ നി ശ്ചയിച്ചിട്ടില്ല, അതുകൊണ്ടു ഖേദിക്കേണ്ടാ. ഈ നിഘണ്ടുവി

ൻെറ പണി പൂൎത്തിയാകേണമെങ്കിൽ കൊല്ലങ്ങൾ കുറേ കഴിയ ണം. ഇതു പൂൎത്തിയാക്കിയിട്ടേ ഞാൻ മരിക്കുള്ളൂ'' എന്നു പറ ഞ്ഞിരുന്നു. മലയാളഭാഷയുടെ ഒരു സാഹിത്യചരിത്രം എഴു തുവാനും അദ്ദേഹം ഇതിന്നിടയിൽ ആരംഭിച്ചു. എന്നാൽ ഉള്ളൂർ എസ്. പരമേശ്വരയ്യരവർകൾ ഈ ഉദ്യമത്തിൽ പ്രവേശിച്ചിട്ടു ണ്ടെന്നു പത്രത്തിൽ വായിച്ചറിഞ്ഞപ്പോൾത്തന്നെ ഈ പണി നിൎത്തിവെച്ചു നിഘണ്ടുവിൻെറ പണി തുടൎന്നു.

രണ്ടുമൂന്നു കൊല്ലങ്ങളായി ഇംഗ്ലീഷ്‌വൈദ്യന്മാർ വിധിച്ച ചികിത്സകൾ യാതൊരു വീഴ്ചയോ മുടക്കമോ കൂടാതെ അനുഷ്ഠിച്ചി ട്ടും രോഗശമനം ഉണ്ടാകായ്കയാൽ നാട്ടുചികിത്സകൂടെ പരീക്ഷി ക്കാനുറച്ചു. അമ്പ്രമോളി രാവുണ്ണിവൈദ്യരവർകളെക്കൊണ്ടു ദേഹം പരിശോധിപ്പിച്ച്, അദ്ദേഹം വിധിച്ച മരുന്നുകൾ സേവിച്ചു ചികിത്സ തുടങ്ങി. ഒന്നുരണ്ടാഴ്ച കഴിഞ്ഞപ്പോൾ പനിയും കുര യും അല്പം ശമിച്ചു. എന്നാൽ ഡിസംബർമാസത്തിൽ തണുപ്പും കാററും വൎദ്ധിച്ചതോടുകൂടെ രോഗവും വൎദ്ധിച്ചു. പകൽമുഴുവൻ പ നിച്ചു വിയൎത്തും, രാത്രി മുഴുവൻ തണുത്തു വിറച്ചും ക്ലേശിച്ചു. ദിക്കു മാറിപ്പാൎത്താൽ മുമ്പത്തേപ്പോലെ സുഖം കിട്ടുമെന്നും, ഏ താനും മാസം കോയമ്പത്തൂർ പോയി പാൎക്കേണ്ടതാണെന്നും ഞാൻ പറഞ്ഞപ്പോൾ ''നിങ്ങളെ തനിയെ ഈ നാട്ടിൽ വിട്ടിട്ടു ഞാൻ എങ്ങിനെ ദിക്കു മാറിപ്പാൎക്കും? പാഠശാല പൂട്ടുന്ന കാല ത്തു കോയമ്പത്തൂരോ കൂനൂരോ പോയി ഏതാനും നാൾ പാൎക്കാം. എന്നോടുകൂടെ ചാടിപ്പുറപ്പെട്ടുകനിമിത്തം ഈ ദൂരദിക്കിൽ വന്നു ചേരാനിടയായി. ബന്ധുക്കളോ പരിചയക്കാരോ ആരും ഇല്ലാ ത്ത ഈ ദിക്കിൽ ഒരു സ്ത്രീയേയും രണ്ടു കുട്ടികളേയും തനിയെ വി ട്ടിട്ടു ദേഹസുഖത്തെ കൊതിച്ചു ഞാൻ മററാരിടത്തു പോയി പാ ൎത്താൽ അതു ഭീരുത്വവും അധൎമ്മവും ആകില്ലേ? ഇപ്പോൾ എ വിടേയും പോകുവാൻ തരമില്ല. മധ്യവേനൽകല്പനക്കാലത്തു കോ ട്ടയ്ക്കൽ പോയി ആൎയ്യവൈദ്യശാലക്കാരെക്കൊണ്ടു 'പിഴിഞ്ഞുപാ

ച്ച്' കഴിപ്പിക്കാം. അപ്പോൾ ഈ സുഖക്കേടുകൾ ഒക്കെ ഓടി പ്പോകും" എന്നാണ് മറുപടി പറഞ്ഞത്.

പല സ്നേഹിതന്മാരും ഇക്കാലത്തു ഭർത്താവിൻെറ സുഖക്കേടന്വേഷിച്ചു വന്നിരുന്നു. അവർ സുഖക്കേടിനെപ്പററി എന്തെങ്കിലും ചോദിച്ചാൽ, ആരംഭംമുതൽ നാളതുവരെയുള്ള തൻെറ സുഖക്കേടിൻെറ ചരിത്രം വർണ്ണിച്ചു കേൾപ്പിക്കുകയും, ഒടുവിൽ "എൻെറ രോഗലക്ഷണങ്ങൾ കണ്ടു് എനിക്കു ക്ഷയരോഗമാണെന്നു ചിലർ ഭയപ്പെടുന്നുണ്ടു്; എനിക്കു സ്ഥായിയായ മലംപനിയും തന്നിമിത്തം ശ്വാസകോശങ്ങൾക്കു ക്ഷീണവും മാത്രമേ ഉള്ളു; അങ്ങിനെയാണ് ഡാക്ടർമാർ പറഞ്ഞിട്ടുള്ളതും" എന്നു ഞാൻ കേൾക്കത്തക്കവിധത്തിൽ ഉപസംഹരിക്കയും ചെയ്തിരുന്നു. കുരനിമിത്തം തനിക്കു് അധികം സംസാരിക്കാൻ വഹിയാതിരുന്ന സന്ദർഭങ്ങളിൽ ഈ പ്രസംഗത്തിനു് എന്നോടാവശ്യപ്പെടുകയായിരുന്നു പതിവു്.

മരണത്തിൻെറ വായിൽ പെടുന്നതുവരെ തൻെറ രോഗം മാറുമെന്നായിരുന്നു അദ്ദേഹത്തിൻെറ വിശ്വാസം. തണുപ്പുണ്ടായിരുന്ന ഡിസംബർ, ജനുവരി എന്നീ മാസങ്ങളിൽ, തണുപ്പു മാറി വേനൽ തുടങ്ങിയാൽ രോഗം ശമിക്കുമെന്നും, വേനൽ തുടങ്ങിയാറെ ഉഷ്ണത്തിൻെറ കാഠിന്യംനിമിത്തമാണ് സുഖക്കേടു വർദ്ധിക്കുന്നതെന്നും, മഴക്കാലം തുടങ്ങുമ്പോൾ സുഖം ലഭിക്കുമെന്നും എപ്പോഴും സമാധാനം പറഞ്ഞിരുന്നു.

ഡിസംബർമാസം തുടങ്ങി, 'ആത്മപോഷിണി'ക്കു് അത്യാവശ്യമായവ എഴുതുകയല്ലാതെ മററു യാതൊരു പ്രവൃത്തിയും ചെയ്യാൻ കഴിവില്ലാതായി. എന്നാൽ ഇതിന്നിടയ്ക്കു തൻെറ കത്തുഫയലുകൾ പരിശോധിച്ചു, സൂക്ഷിയ്ക്കേണ്ടവ പ്രത്യേകം എടുത്തു സൂക്ഷിക്കയും, മററുള്ളവ നശിപ്പിക്കയും ചെയ്തു. പുസ്തകം അച്ചടിക്കുമ്പോൾ കടലാസ്സിൻെറ കണക്കു നിർണ്ണയിക്കു, പ്രൂഫ് തിരുത്തുക, അച്ചടിക്കൂലിനിരക്കു തീർച്ചപ്പെടുത്തുക എന്നീ വിഷയങ്ങളിൽ

അത്യാവശ്യം അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ എന്നെ പഠിപ്പിച്ചു തന്നു. പുസ്തകക്കച്ചവടക്കാരുമായുള്ള കണക്കുകളും പരിശോധിച്ചു് എന്നെ ഏല്പിച്ചു. എന്തിനാണീവിധം ചെയ്യുന്നതെന്നു ഞാൻ ചോദിച്ചപ്പോൾ "എനിക്കിനി ഈ ബുദ്ധിമുട്ടുകളൊന്നും കഴികയില്ല. പുസ്തകങ്ങൾ ഞാൻ എഴുതാം; അവയെ അച്ചടിപ്പിക്ക, പ്രൂഫ് തിരുത്തുക, വില്ക്കാനേല്പിക്ക, പണം വാങ്ങുക, കണക്കെഴുതുക—ഈ സൊല്ലകളൊന്നും എന്നെക്കൊണ്ടാവില്ല. എല്ലാം ചെയ്തുകൊള്ളു" എന്നു മറുപടി പറഞ്ഞു.

ജനുവരിമാസംമുതൽ കത്തുകളെഴുതുക, ഡയറിക്കുറിപ്പുകൾ കുറിക്കുക ഇവപോലും വളരെ പണിപ്പെട്ടിട്ടേ നിർവ്വഹിക്കാൻ കഴിഞ്ഞുള്ളു. എന്നാൽ തന്റെ രോഗം അങ്ങേ അററത്തായിരിക്കുന്നു എന്നു താൻ അറിഞ്ഞതായി അദ്ദേഹത്തിന്റെ വാക്കുകളോ പ്രവൃത്തികളോ തെളിയിച്ചില്ല. തന്റെ സഹോദരസഹോദരിമാർക്കയച്ചിരുന്ന കത്തിൽ 'ദീനം ശമിച്ചുവരുന്നുണ്ടു്" എന്നാണു് എഴുതിയിരുന്നതു്. 'ആത്മപോഷിണി'ക്കു വേണ്ടിവന്ന പണി താൻ തന്നെ ഈ മാസത്തിലും അടുത്തമാസത്തിലും നിർവ്വഹിച്ചു.

ഇതിനിടയിൽ കണ്ണൂക്കാരും തലശ്ശേരിക്കാരുമായ പല നാട്ടുവൈദ്യന്മാരും അദ്ദേഹത്തെ വന്നു കണ്ടു. ദീനസ്ഥിതി കണ്ടശേഷം രാവുണ്ണിവൈദ്യരുടെ ചികിത്സ ക്രമപ്രകാരം അനുഷ്ഠിച്ചാൽ മതിയെന്നും, അല്പകാലത്തിന്നുള്ളിൽ രോഗം ശമിക്കുമെന്നും ആയിരുന്നു അവർ പറഞ്ഞതു്. എന്നാൽ രോഗം വല്ലാതെ മൂർച്ഛിച്ചിരിക്കുന്നു എന്നും ചികിത്സകൾകൊണ്ടു ഫലമില്ലെന്നും, രോഗി ഒരു മാസത്തിന്നുള്ളിൽ മരിച്ചുപോകുമെന്നും ഈ വൈദ്യന്മാരിൽ ചിലർ അദ്ദേഹത്തിന്റെ സ്നേഹിതന്മാരോടു പറഞ്ഞതായി അറിഞ്ഞു. അദ്ദേഹത്തിന്റെ രോഗസ്ഥിതിയും ദേഹപാരവശ്യവും കണ്ടാൽ മരണം ആസന്നമായിരിക്കുന്നു എന്നു മനസ്സിലാക്കാൻ വൈദ്യന്മാരുടെ സഹായം ആവശ്യമില്ലായിരുന്നു. അദ്ദേഹത്തിന്റെ വാസ്തുവസ്ഥിതി, നാട്ടിൽ ബന്ധുക്കളെ അറിയിക്കേണമെന്നു ഞാൻ ആഗ്രഹിക്കയും, പലപ്പോഴും കത്തുകൾ എഴുതിവെയ്ക്കു

കക്കൂടെയും ചെയ്യു. പക്ഷേ അങ്ങിനെ ചെയ്യുന്നതു ഭർത്താവിനു ഹിതമല്ലെന്നറികകൊണ്ടു് ഈ അവസാനദിവസങ്ങളിൽ എത്ര തന്നെ ബുദ്ധിമുട്ടും വ്യസനവും അനുഭവിച്ചാലും അദ്ദേഹത്തിന്നു ഹിതമായിട്ടുള്ള യാതൊരു പ്രവൃത്തിയും ചെയ്കയില്ലെന്നു ശപഥം ചെയ്തുകൊണ്ടു ഞാൻ അദ്ദേഹത്തെ ശുശ്രൂഷിച്ചു മിണ്ടാതിരുന്നതേ ഉള്ളൂ.

മാർച്ച്മാസാരംഭത്തിൽ ഭർത്താവു തീരെ കിടപ്പിലായി; അന്യസഹായംകൂടാതെ കട്ടിലിൽ എഴുന്നേററിരിക്കുന്നതിനുപോലും ശക്തിയില്ലാതായി. നാട്ടിൽനിന്നും സ്വന്തം ആളുകളെ ആരെയെങ്കിലും സഹായത്തിന്നു വരുത്തേണ്ടതത്യാവശ്യമെന്നു ഡാക്ടർ പറഞ്ഞതനുസരിച്ചു ഭർത്താവിൻെറ അനുമതിയോടുകൂടെ നാട്ടിൽ വിവരമറിയിക്കുവാൻ കത്തയച്ചു. വിവരം ശ്രീമതി അമ്മാളുഅമ്മ അവർകളെയും അറിയിച്ചു; ആ അമ്മ പിറേറദിവസംതന്നെ വന്നെത്തി.

തൻെറ പ്രിയപ്പെട്ട ദത്തമാതാവു മെയിൽവണ്ടിക്കു വരുന്നുണ്ടെന്നു കാലേത്തന്നെ കമ്പി കിട്ടിയ വിവരം ഞാൻ അദ്ദേഹത്തെയറിയിച്ചപ്പോൾ അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—"എന്തിനാണു് അമ്മയെ വെറുതെ ബുദ്ധിമുട്ടിച്ചതു്? എനിക്കത്ര വളരെ സുഖക്കേടൊന്നുമില്ലല്ലോ. ക്ഷീണംകൊണ്ടു് എഴുന്നേല്ക്കാൻ വഹിയാ എന്നല്ലാതെ വേറെ യാതൊരുപദ്രവവും എനിക്കില്ല. അമ്മയെ കാണണമെന്നു് ആഗ്രഹം ഇല്ലായ്കയുമില്ല. ക്രിസ്തുമസ്കല്പനക്കാലത്തുപോലും പോയി കാണ്മാൻ സാധിച്ചില്ല. പക്ഷേ ഇവിടെ ഇപ്പോൾ പല അസൌകര്യങ്ങളും ഉള്ളതിനാൽ ബുദ്ധിമുട്ടിക്കേണ്ട, എന്നു വിചാരിച്ചിരുന്നു." അമ്മ വന്നെത്തി കണ്ട മാത്രയിൽ, കണ്ടതുകൊണ്ടുള്ള സന്തോഷാധിക്യത്താലോ, അമ്മയോടു യാത്രപറഞ്ഞു പിരിയാനുള്ള സമയമടുത്തു എന്നുള്ള ചിന്തയാലോ എന്നു നിശ്ചയമില്ല, അദ്ദേഹം മൂർച്ഛിച്ചല്പനേരം ബോധശൂന്യനായി കിടന്നുപോയി. മൂർച്ഛയിൽനിന്നുണന്നു വിവരം ചോദിച്ചപ്പോൾ "എന്തോ ഒരു മാററം സംഭവിച്ചപോലെ

തോന്നി. ഞാൻ ഈ ലോകത്തിലാണെന്ന കഥകൂടെ മറന്നുപോയി" എന്നുമാത്രം പറകയുണ്ടായി. ഒരാഴ്ചവട്ടക്കാലം അമ്മ അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടു ഞങ്ങളോടുകൂടെ പാൎത്തു. ഇതിനിടയിൽ തന്റെ ചെറുപ്പകാലത്തു് അനുഭവിപ്പാനിടയായിട്ടുള്ള കഷ്ടപ്പാടുകളെപ്പററിയും തന്റെ ഭാവിജീവിതത്തെപ്പററിയും പലതും അദ്ദേഹം അമ്മയോടു പറകയും ആലോചിക്കയും ചെയ്തു "അച്ഛനമ്മമാരുടെ സ്നേഹപൂൎവ്വമായ സംരക്ഷണത്തിൽ വിദ്യാഭ്യാസം ചെയ്വാൻ യോഗമില്ലാത്ത ആളുകൾ ഉന്നതവിദ്യാഭ്യാസത്തിന്നൊരുമ്പെടുന്നതു് അല്പായുസ്സാകുന്നതിനുള്ള മാൎഗ്ഗമാണു്; എന്റെ കഥതന്നെ അതിന്നു ദൃഷ്ടാന്തം" എന്നു സന്ദൎഭവശാൽ അദ്ദേഹം പറഞ്ഞു.

കത്തു കിട്ടിയ ഉടൻതന്നെ ഭൎത്താവിന്റെ ജ്യേഷ്ഠനും പുറപ്പെട്ടുവന്നു. അശ്രുപൂൎണ്ണങ്ങളായ നേത്രങ്ങളോടുകൂടിയാണു് ജ്യേഷ്ഠനെ അഭിവാദ്യം ചെയ്തതെന്നിരുന്നാലും, തന്റെ സുഖക്കേടിനെപ്പററി സംസാരിച്ചപ്പോൾ അതു തീരെ ഗൌരവമുള്ളതല്ലെന്നും, വ്യസനിപ്പാനൊന്നുമില്ലെന്നും ശരീരത്തിനു് അധികം ക്ഷീണം തോന്നുന്നതല്ലാതെ പീഡകൾ വേറൊന്നുമില്ലെന്നും ജ്യേഷ്ഠനോടു പറഞ്ഞു. ഒരാഴ്ചവട്ടം താമസിച്ചശേഷം മടങ്ങിപ്പോകുന്നതിന്നു ജ്യേഷ്ഠനു് അനുവാദം കൊടുത്തു. കോടതി പൂട്ടുവാനടുത്തിരിക്കയാൽ ജോലിത്തിരക്കുള്ള സമയത്തു സ്ഥലത്തില്ലാതിരിക്കുന്നതു നിമിത്തം പണിക്കു വിഘ്നം നേരിട്ടേയ്ക്കാനിടയുണ്ടെന്നും, മടങ്ങിപ്പോയി കോടതി പൂട്ടിയശേഷം വന്നാൽ മതിയെന്നും, അതിന്നിടയിൽ തന്റെ ക്ഷീണം കുറെ ശമിച്ചുകണ്ടാൽ 'പിഴിഞ്ഞുപാച്ച്' കഴിപ്പിക്കാൻ തന്നോടൊന്നിച്ചു് ആൎയ്യവൈദ്യശാലയിലേക്കു പോരേണമെന്നും മററും സമാധാനം പറഞ്ഞു ജ്യേഷ്ഠനെ തിരിച്ചയച്ചു.

സുഖക്കേടാകട്ടെ ദിനംപ്രതി വൎദ്ധിച്ചുവന്നു. ഡാക്ടർമാർ ആശ വെടിഞ്ഞു കുണ്ഠിതത്തോടുകൂടെ ചികിത്സിച്ചുതുടങ്ങി. എന്നാൽ

തന്റെ ജീവിതത്തിലെ ഒടുവിലത്തെ ഈ രണ്ടാഴ്ചകളിൽ അദ്ദേഹത്തിന്റെ സ്വഭാവത്തിൽ വീണ്ടും ഒരു മാററം സംഭവിച്ചു. ക്ഷമയില്ലായ്മയും, കോപവും, പിറുപിറുപ്പും, പരുഷവാക്കുകളും തീരെ ശമിച്ചു; അദ്ദേഹത്തിന്റെ സ്വഭാവത്തിനുണ്ടായിരുന്ന നൈസർഗ്ഗികമായ ക്ഷമയും മാധുര്യവും പണ്ടേപ്പോലെ വീണ്ടും കാണപ്പെട്ടു. ഡാക്ടരോ ശുശ്രൂഷിക്കുന്ന ആളുകളോ എന്തു പറഞ്ഞാലും അതു മൌനിയായി അനുസരിച്ചു തനിക്കുവേണ്ടി ബുദ്ധിമുട്ടുന്ന ആളുകളുടെ നേക്കു വളരെ സ്നേഹവും അനുകമ്പയും കാണിച്ചു. തനിക്കാവശ്യമുള്ള കാര്യങ്ങൾ വ്യക്തമായി പറകയും ഡാക്ടരാൽ നിരോധിക്കപ്പെട്ടിട്ടുള്ള കാര്യങ്ങളെ സന്തോഷപൂർവ്വം ഉപേക്ഷിക്കയും ചെയ്തു. എന്നേയും കുട്ടികളേയും ഞങ്ങളുടെ ഓമനപ്പേരുകളാൽ എപ്പോഴും വിളിച്ചു സമീപത്തു വരുത്തുകയും, കുട്ടികളുടെ ദിനചര്യയിൽ യാതൊരമാന്തവും കാണിക്കരുതെന്നു് എന്നോടുപദേശിക്കയും ചെയ്തു. വാടിയ മുഖമോ, അശ്രുകലുഷങ്ങളായ കണ്ണുകളോ കണ്ടാൽ, "സമാധാനപ്പെട്ടു സന്തോഷമായിരിക്കിൻ. ഈശ്വരൻ നമ്മെ അനുഗ്രഹിക്കും" എന്നു പറഞ്ഞിരുന്നു. മഴക്കാലം വരുംമുമ്പെ 'പിഴിഞ്ഞുപാച്ച്' നടത്തി ദേഹസുഖം സമ്പാദിക്കേണമെന്നും, മഴക്കാലത്തു കണ്ണൂർവിട്ടു മദിരാശിയിലോ കോയമ്പത്തൂരിലോ പോയിപ്പാക്കേണമെന്നും മററും ഭാവിയെപ്പററിയുള്ള പല ആലോചനകൾ ചെയ്തു. തലശ്ശേരിയിൽനിന്നു മൂക്കോത്തു കുമാരൻ അവർകളെ വരുത്തി, തനിക്കു ദേഹസുഖം കിട്ടുന്നതുവരെ 'ആത്മപോഷിണി'യുടെ മേൽനോട്ടം ഏററുകൊള്ളേണമെന്നു പറഞ്ഞു. അതിൽ പ്രസിദ്ധീകരണത്തിന്നായി വന്നുചേൎന്നിട്ടുണ്ടായിരുന്ന ലേഖനങ്ങളും വിമൎശനത്തിന്നയക്കപ്പെട്ടിട്ടുണ്ടായിരുന്ന പുസ്തകങ്ങളും മററും ഏല്പിക്കുകയും, മാസികയുടെ നടത്തിപ്പിന്നാവശ്യമായ പല ഉപദേശങ്ങളും പറഞ്ഞുകൊടുക്കുകയും ചെയ്തു. കുറെ നാൾ വിശ്രമിക്കാൻ ആലോചിക്കുന്നു എന്നല്ലാതെ, ദീൎഘയാത്രയ്ക്കു പുറപ്പെടുകയാണെന്നു്

അദ്ദേഹം അറിഞ്ഞതായി യാതൊരുവിധത്തിലും സ്പഷ്ടമാക്കിയി ല്ല. അഥവാ, അദ്ദേഹംതന്നെ വസ്തുത മനസ്സിലാക്കിയിരുന്നില്ലെ ന്നും ഊഹിക്കാം. എന്നാൽ മാച്ച്മാസം 26-ാംനു- രാത്രി അദ്ദേ ഹം വിവരം മനസ്സിലാക്കി ഞങ്ങളെ ധരിപ്പിക്കയും ഞങ്ങളോടു യാത്രപറകയും ചെയ്തു.

26-ാംനു- ഒരു ഞായറാഴ്ചദിവസമായിരുന്നു. അന്നു സുഖ ക്കേടു വിശേഷിച്ചു കൂടുതൽ കണ്ടിരുന്നില്ല. എന്നാലും പകൽ മുഴുവനും അദ്ദേഹം വളരെ അസ്വസ്ഥചിത്തനായി കിടക്കുകയാ യിരുന്നു. എന്തോ കാര്യം പറവാനെന്ന മട്ടിൽ ഞങ്ങളെ പല പ്പോഴും സമീപത്തു വിളിക്കയും, അടുത്തു ചെല്ലുമ്പോൾ സ്നേഹ പൂർണ്ണങ്ങളായ നോട്ടങ്ങളാൽ ഞങ്ങളെ കടാക്ഷിക്കയും, ഓമന പ്പേരുകൾ പറഞ്ഞു മധുരമായി പലവുരു വിളിക്കയും, മറ്റൊന്നും പറവാൻ ശക്തനല്ലാതെ മടക്കി അയയ്ക്കയും ചെയ്തു. പല ശുശ്രൂ ഷകൾക്കുമായി ഞാൻ സമീപത്തു പലപ്പോഴും നിന്നിരുന്നു; അ പ്പോഴൊക്കെയും "പോയിക്കിടന്നു് അല്പം വിശ്രമിക്കൂ" എന്നു പറയും. തൻെറ ശയനത്തിന്നു സമീപത്തുണ്ടായിരുന്ന ജനവാ തിലിലെ തിരശ്ശീല പൊക്കി, വെളിയിൽ പഠിച്ചുകൊണ്ടിരുന്ന കുട്ടികളെ അനിമേഷനേത്രനായി നോക്കിക്കൊണ്ടിരിക്കെ പല പ്പോഴും അദ്ദേഹത്തിൻെറ കണ്ണുകൾ അശ്രുപൂർണ്ണങ്ങളായിക്കണ്ടു. വല്ല അസഹ്യതയും തോന്നുന്നുണ്ടോ എന്നു ഞാൻ ചോദിച്ച പ്പോൾ "ദേഹത്തിന്നു കുറെ ചൂടു തോന്നുന്നുണ്ടു്; വേറൊരസഹ്യ തയുമില്ല; മനസ്സു വല്ലാതെ കുഴങ്ങുന്നു; എന്താണെന്നു പറയാൻ കഴിയുന്നില്ല. സ്കൂൾ പൂട്ടാറായിരിക്കുന്നുവല്ലോ. എൻെറ സുഖ ക്കേടു് ഇതിനിടെ ശമിക്കാത്തപക്ഷം നമുക്കു് ഇക്കുറി പാലക്കാട്ടു പോകാൻ സാധിക്കയില്ല. സ്കൂൾ പൂട്ടിയാൽ കുട്ടികളെ തരവ ത്തേയ്ക്കു് അയയ്ക്കണം. അവർ ഇവിടെക്കിടന്നു നന്നെ ബുദ്ധിമുട്ടു ന്നുണ്ടു്. കുളിയും ഊണുമൊക്കെ വളരെ മോശമാണെന്നു തോന്നു

നു. ദേഹം വല്ലാതെ മെലിഞ്ഞുകാണുന്നു. സാധുക്കൾ! സാധു ക്കൾ!'' എന്നുമാത്രം പറഞ്ഞു.

വൈകുന്നേരമായപ്പോൾ ഈ അസ്വാസ്ഥ്യം മിക്കവാറും മാറി. അദ്ദേഹത്തിൻെറ സ്നേഹിതന്മാരിൽ ഒരാളായ ചെങ്കളത്തു കുഞ്ഞിരാമമേനോൻ അവർകൾ (എം. എ., ബി. എൽ.) കാണ്മാൻ വരികയും അദ്ദേഹവുമായി പല കാൎയ്യങ്ങളും ഉത്സാഹത്തോടെ സംസാരിക്കയും, കിടന്നുകൊണ്ടുതന്നെ പത്രങ്ങൾ വായിക്കയും ചെയ്തു. രണ്ടാഴ്ചവട്ടങ്ങളായി അദ്ദേഹത്തിന്നു രാത്രിയിൽപ്പോലും ഉറക്കമുണ്ടാകാറില്ലായിരുന്നു. അതുനിമിത്തം, രാത്രിയിൽ അദ്ദേഹത്തെ ഉറക്കമിളച്ചു ശുശ്രൂഷിച്ചും കുളി, ഊണ് മുതലായവയിൽ അലാന്തം കാണിച്ചും എനിക്കു് അശ്വസ്ഥ പിടിപെട്ടിരുന്നു. ഈ ദിവസം പകൽമുഴുവനും അശ്വസ്ഥിൻെറ ഉപദ്രവം കഠിനമായുണ്ടായിരുന്നതിനാൽ രാത്രി അല്പനേരം ഉറങ്ങി വിശ്രമിക്കാൻ ഭൎത്താവു് എന്നെ നിർബ്ബന്ധിച്ചു. ഞാൻ ഉറങ്ങുവാൻ ഭാവമില്ലെന്നു കണ്ടപ്പോൾ ''ഇത്രനാളും കാണിക്കാത്ത അനുസരണക്കേടു് ഇപ്പോഴാണോ കാണിക്കുന്നതു്? കുട്ടികളുടെ അടുക്കൽ പോയിക്കിടന്നു പന്ത്രണ്ടുമണിവരെ ഉറങ്ങു. അതുവരെ എൻെറ അടുക്കൽ മററുള്ളവർ നിന്നാൽ മതി. ആവശ്യപ്പെട്ടാൽ ഞാൻ മണി കിലുക്കി വിളിക്കാം. അശ്വസ്ഥധികമായി കിടപ്പായാൽ എന്നെ ശുശ്രൂഷിക്കാൻ ആരാണു്? ഇപ്പോൾത്തന്നെ പോയിക്കിടക്കൂ'' എന്നു് അല്പം പരുഷസ്വരത്തിൽ പറഞ്ഞു. ഇതു കേട്ട ഉടൻ ഞാൻ എൻെറ മുറിയിൽ വന്നു മൌനമായി കണ്ണുനീർ വാൎത്തുകൊണ്ടു കിടന്നു. അധികം താമസിയാതെ ക്ഷീണപരവശയായ ഞാൻ പ്രകൃതിക്കു വശപ്പെട്ടു ഗാഢനിദ്രയെ പ്രാപിച്ചു. ആ സമയം ഭൎത്താവിൻെറ സമീപത്തു് അദ്ദേഹത്തിൻെറ മരുമകനും, രണ്ടാഴ്ചയായി അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടു് ഒരു സമയവും വേർപിരിയാതെ ഞങ്ങളോടുകൂടെ താമസിച്ചിരുന്ന, തിരുവിതാംകൂർസ്വദേശിയായ, എസ്. കെ. നാരായ

ണപിള്ള അവർകളും രണ്ടു ഭൃത്യന്മാരുമുണ്ടായിരുന്നു. ഇവരെ കൂടാതെ വീട്ടിൽ മററാരും ഉണ്ടായിരുന്നതുമില്ല.

നേരം അദ്ധ്യാമം കഴിഞ്ഞിരിക്കുന്നു. മൂക്കില്ലാത്ത ഒരു ഭയങ്കരസത്വരൂപൻ മുറിയിൽ കടന്നുവന്നു് ഉറക്കത്തിൽ കിടന്നിരുന്ന ഭത്താവിനെ എടുത്തുകൊണ്ടു മുകളിലേയ്ക്കു പറന്നുപോകുന്നു എന്നു സ്വപ്നംകണ്ടു പേടിച്ചു ഞാൻ ഞെട്ടി ഉണന്നുതുടങ്ങുമ്പോൾ ഭത്താവിൻെറ മുറിയിൽ തെരുതെരെ മണി കിലുക്കുന്നതും "എന്താ വേണ്ടതു്? എന്താ വേണ്ടതു്?" എന്നു നാരായണപിള്ള അവർകൾ ചോദിക്കുന്നതും കേട്ടു. മണി കിലുക്കുന്നതു ഭത്താവാണെന്നും എന്നെ ഉണത്തുവാനാണു് അങ്ങിനെ ചെയ്യുന്നതെന്നും എനിക്കു മനസ്സിലായി. എന്നാൽ അതിക്ഷീണമായ എൻെറ ശരീരം എൻെറ മനസ്സിനോടൊപ്പം ഉണന്നിട്ടില്ലാതിരുന്നതിനാൽ അതിനെ ഉണത്തി ഇളക്കുവാൻ അല്പനേരം വേണ്ടിവന്നു. ഇതിലിടയ്ക്കു "ഡാളി, ഡാളി" എന്നു മൂന്നുനാലു പ്രാവശ്യം അദ്ദേഹം വിളിക്കുകയും ചെയ്തു. (ഇതായിരുന്നു ഭത്താവു് എന്നെ വിളിക്കാറുണ്ടായിരുന്ന ഓമനപ്പേർ.)

എൻെറ ആലസ്യത്തെ ശപിച്ചുകൊണ്ടു ഭത്താവിൻെറ മുറിയിലേയ്ക്കു ഞാൻ പാഞ്ഞെത്തിയപ്പോൾ കണ്ട കാഴ്ച! മനോഹരമായ ആ പ്രിയമുഖത്തു ക്ഷീണം പതിന്മടങ്ങു വദ്ധിച്ചിരിക്കുന്നു; കണ്ണുകൾ അദ്ധനിമീലിതങ്ങളായിരിക്കുന്നു; ക്ഷീണമുണ്ടായിരുന്നെങ്കിലും മുഖത്തു് അസാധാരണമായ ഒരു പ്രകാശം വ്യാപിച്ചിരിക്കുന്നു. ഇടവിടാതെ സംസാരിച്ചുകൊണ്ടിരുന്നു എങ്കിലും, ശ്വാസംമുട്ടൽകൊണ്ടും, നാവുഴറീട്ടും സംസാരം പ്രസ്പഷ്ടമല്ലാതായിരിക്കുന്നു. ഇടയ്ക്കിടെ കഠിനമായ ഒരു ഞെട്ടൽകൊണ്ടു ശരീരമാസകലം കുലുങ്ങുന്നുണ്ടായിരുന്നു. "എന്നെ ആസ്പത്രിക്കു കൊണ്ടുപോകൂ" എന്നായിരുന്നു എന്നെക്കണ്ട ഉടൻ അദ്ദേഹം പറഞ്ഞതു്. "എന്തിനാണു് ആസ്പത്രിക്കു പോകേണ്ടതു്?" എന്നു ഞാൻ ചോദിച്ചപ്പോൾ, "വല്ലാതെ ദേഹം മുഴുവൻ ഞെട്ടി വിറ

ച്ചുന്നു; ഡാക്ടർ അവിടെ ഉണ്ടായിരിക്കും; പല മരുന്നുകളും അവിടെ ഉണ്ടായിരിക്കും. ഒന്നല്ലെങ്കിൽ മറെറാന്നു കഴിച്ചാൽ ഈ ഞെട്ടൽ മാറും. ഡാക്ടർ ഇവിടെ വന്നെത്താൻ താമസിച്ചുവെങ്കിലോ?'' എന്നു പറഞ്ഞു. ''ഞെട്ടൽ മാററാനുള്ള മരുന്നുകളുംകൊണ്ടു ഡാക്ടരെ ഉടനെ വരുത്താം'' എന്നു സമാധാനം പറഞ്ഞു ഡാക്ടരെ കൂട്ടിക്കൊണ്ടുവരാൻ ഉടൻതന്നെ ഭൃത്യന്മാരെ പറഞ്ഞയച്ചു. അദ്ദേഹത്തിൻെറ വേദന ശമിപ്പിക്കാൻ കഴിവുള്ളതൊക്കെ ചെയ്തും, മരുന്നും ആഹാരങ്ങളും കൊടുത്തും ഞാൻ സമീപത്തുനിന്നും മാറാതെ നിന്നു. അല്പനേരം മൌനിയായിക്കിടന്നശേഷം അദ്ദേഹം എന്നെ നോക്കി ''ഡാളി! ഞാൻ മരിക്കാറായിരിക്കുന്നു. നേരം പുലരുംമുമ്പെ എൻെറ കഥ കഴിയും; എൻെറ കുട്ടികളെ ഉണൎത്തിക്കൊണ്ടുവരു; ഞാൻ അവരോടു യാത്ര പറയട്ടെ'' എന്നു പറഞ്ഞു. എനിക്കു നിന്നിടത്തുനിന്നു് അനങ്ങുവാൻ ശക്തിയുണ്ടായിരുന്നില്ല. നാരായണപിള്ളയും ഭൎത്താവിൻെറ മരുമകനും കുട്ടികളെ ഉണൎത്തുവാൻ പോയി. ''ഡാളി! എൻെറ പീഡകൾ അവസാനിക്കാറായി. എന്നാൽ ഇത്ര വേഗം ഡാളിയെ പിരിഞ്ഞു പോകുന്നതാണു് സങ്കടം. പല കാൎയ്യങ്ങളും പറഞ്ഞേല്പ്പാനും ചെയ്യേണ്ടിയിരുന്നു. ആകട്ടെ, ഈശ്വരേച്ഛ! ഡാളിക്കു വളരെ സങ്കടമുണ്ടായിരിക്കും. പോരാൻ തരമുണ്ടെങ്കിൽ കൂടെ പോരു. പക്ഷേ കുട്ടികൾക്കാരാണു് തുണ?'' അദ്ദേഹം ഇത്രയും അവ്യക്തമായി പറഞ്ഞുകഴിഞ്ഞപ്പോൾ, ഉറക്കഭ്രാന്തിൽ തലമുടി മുഖത്തു ചിന്നിച്ചിതറിയും, വസ്ത്രങ്ങൾ വാരിപ്പിടിച്ചും കുട്ടികൾ മുറിക്കുള്ളിൽ എത്തിക്കഴിഞ്ഞു. അപ്പോൾ മരുമകനെ വിളിച്ചു്, ''എൻെറ കുട്ടികൾക്കു യാതൊന്നും സമ്പാദിച്ചുകൊടുപ്പാൻ എനിക്കു ഭാഗ്യമുണ്ടായില്ല. എൻെറ വകകൾ വല്ലതും ഉള്ളതൊക്കെ അവക്കു കൊടുക്കണം. തിരുവനന്തപുരത്തുള്ള എൻെറ ലൈബ്രറിയിലെ പുസ്തകങ്ങൾ മിക്കവയും എൻെറ വകയല്ല. അവരുടെ അമ്മയുടെ വകയാണു്. അവയൊക്കെ അവർ ജീവിച്ചിരിക്കുന്നപക്ഷം അവ

ക്കുതന്നെ കൊടുക്കണം. എനിക്കു കിട്ടാനുള്ള പണത്തിൽ ഒരു വലിയ ഭാഗവും അവക്കുതന്നെ കൊടുക്കണം. അതും പോരാ; നീ ഉണ്ണിയെ നോക്കിക്കൊള്ളണം, നിൻെറ ജ്യേഷ്ഠനോടു ഗോമതിയെ നോക്കിക്കൊൾവാൻ ഞാൻ പറഞ്ഞതായി എഴുതി അറിയിക്കണം. നിങ്ങൾ എല്ലാവരും യോജിപ്പോടുകൂടെ ഇരിക്കിൻ" എന്നു പറഞ്ഞശേഷം കുട്ടികളെ നോക്കി, "കുട്ടികളേ! ഞാൻ യാത്രയായി, നിങ്ങളെ ഞാൻ എൻെറ മരുമകളെ ഏല്പിച്ചിരിക്കുന്നു. നിങ്ങൾ സത്യവും സന്മാർഗ്ഗവും വെടിഞ്ഞു നടക്കരുതു്. നല്ലവരായി ജീവിപ്പിൻ; ഈശ്വരൻ നിങ്ങളെ കാത്തുകൊള്ളും. അമ്മയെ—" ഇത്രയും പറയുമ്പോഴേയ്ക്കും കുട്ടികൾ തേങ്ങിക്കരയുവാൻ തുടങ്ങിയതിനാൽ പിന്നീടു പറഞ്ഞതൊന്നും വ്യക്തമായി മനസ്സിലാക്കാൻ സാധിച്ചില്ല.

ഒടുവിൽ, കുട്ടികളെ ആ മുറിയിലെ ദുഷിച്ച വായുവിൽനിന്നു പുറത്തു കൊണ്ടുപോകാൻ പറകയും, അവർ അച്ഛനെ സാഷ്ടാംഗപ്രണാമംചെയ്തു പുറത്തേയ്ക്കു പോരുകയും ചെയ്തു. വീണ്ടും തൻെറ മരുമകനെ വിളിച്ചു്, തൻെറ പുതിയ ഡയറിക്കുള്ളിൽ ഒരു കടലാസ്സു മടക്കിവെച്ചിട്ടുണ്ടെന്നും, അതു തൻെറ പുസ്തകങ്ങളുടെ ഉടമസ്ഥാവകാശം കുട്ടികൾക്കായി എഴുതിക്കൊടുത്ത പ്രമാണമാണെന്നും അതെടുത്തു സൂക്ഷിച്ചുവെച്ചു കുട്ടികൾക്കു കൊടുക്കണമെന്നും പറഞ്ഞു. അതിൻെറ ശേഷം നാരായണപിള്ളയെ വിളിച്ചു തൻെറ മേശപ്പുറത്തു വെച്ചിരുന്ന ഒരു ചെറിയ നോട്ടുപുസ്തകം ചൂണ്ടിക്കാണിച്ചു് അതെടുക്കുവാൻ നിയോഗിച്ചു. "എൻെറ ജീവചരിത്രക്കുറിപ്പുകൾ ഏതാനും ഇതിൽ കുറിച്ചിട്ടുണ്ടു്. മുഴുവനും എഴുതാൻ സാധിച്ചിട്ടില്ല. ഇതു് എൻെറ ജ്യേഷ്ഠനെ ഏല്പിച്ചു പൂർത്തിയാക്കി കുട്ടികൾക്കു കൊടുക്കണം" എന്നും പറഞ്ഞു. അതിൻെറശേഷം താൻ മരിച്ചുകഴിഞ്ഞാൽ കമ്പിവഴി വർത്തമാനം അറിയിക്കേണ്ട ആളുകളുടെ പേരും മേൽവിലാസവും എന്നെ പറഞ്ഞുകേൾപ്പിച്ചു. തൻെറ ചരമവൃത്താന്തം എഴുതി

പ്രസിദ്ധപ്പെടുത്തുന്ന പത്രക്കാർ ആരെങ്കിലും ഛായാപടം ആവശ്യപ്പെട്ടാൽ അതു് ഉപയോഗത്തിന്നു കൊടുക്കേണമെന്നു പറഞ്ഞേല്പിച്ചു. ഇങ്ങിനെ കാൎയ്യങ്ങൾ പലതും പറഞ്ഞശേഷം, ക്ഷീണംകൊണ്ടു സ്തംഭിച്ചുകിടന്നിരുന്ന തന്റെ കൈകളെ വളരെ പണിപ്പെട്ടു പൊക്കി തൊഴുതുകൊണ്ടു "ജഗദീശ്വരാ! എനിക്കറിവായ കാലംമുതൽ സത്യവും ന്യായവും അണുവും തെററാതെ നടപ്പാൻ ഞാൻ ശ്രമിച്ചിട്ടുണ്ടെന്നു് അവിടേയ്ക്കറിയാവുന്നതാണു്. അജ്ഞതയാലോ, അശ്രദ്ധയാലോ ഞാൻ എന്തെങ്കിലും പാപം ചെയ്തിട്ടുണ്ടെങ്കിൽ അവയെ ക്ഷമിച്ചു മാപ്പുതന്നു് എന്റെ ആത്മാവിനെ അവിടുത്തെ തൃപ്പാദത്തിൽ നയിക്കേണമേ!" എന്നു സാമാന്യം ഉച്ചത്തിൽ പ്രാൎത്ഥിച്ചു. തദനന്തരം എന്നെ നോക്കി "ഡാളി, എന്റെ ഡാളി! എന്നെ—എന്നെ എത്രയോ സ്നേഹത്തോടും താല്പൎയ്യത്തോടുംകൂടെ ഇത്രകാലം ശുശ്രൂഷിച്ചു. ഈവിധമുള്ള ശുശ്രൂഷയില്ലായിരുന്നുവെങ്കിൽ ഞാൻ എത്രയോ മുമ്പു മരിച്ചുപോകുമായിരുന്നു. ഉന്മാദംകൊണ്ടോ, ക്ഷമയില്ലായ്മകൊണ്ടോ ഞാൻ ഡാളിയെ വല്ലവിധത്തിലും പീഡിപ്പിച്ചിട്ടുണ്ടെങ്കിൻ എനിക്കു മാപ്പുതന്നു് എന്നെ യാത്രയയയ്ക്കൂ. കരയേണ്ട" എന്നു പറഞ്ഞു.

ഇതിന്നിടയിൽ ഡാക്ടർ വന്നെത്തി. അദ്ദേഹം ഹൃദയവും നാഡിയും പരിശോധിച്ചശേഷം ഒരു മരുന്നു കയ്യിൽ കുത്തിവെച്ചു. അതിന്റെ ശേഷം ഞെട്ടൽ മാറി സ്വസ്ഥനായി കിടന്നുറങ്ങി.

പിറേറദിവസം പ്രഭാതമായപ്പോൾ, തനിക്കു ദേഹത്തിന്നു യാതൊരു പീഡയും ഇല്ലെന്നും, ക്ഷീണത്തിന്നു വളരെ കുറവുണ്ടെന്നും പറഞ്ഞു. ഏതാനും ദിവസമായി തീരെ എഴുനേല്ക്കാൻ സാധിക്കാതെ കിടപ്പായിരുന്നതിനാൽ, പല്ലുതേപ്പു മുതലായവ സുഖമായി കഴിഞ്ഞിരുന്നില്ല; വസ്ത്രം മാററലും മററും കിടന്ന കിടപ്പിൽത്തന്നെയായിരുന്നു. അന്നു രാവിലെ കിടക്കയിൽ താനേ

എഴുന്നേററിരുന്നു്, പല്ലുതേപ്പു്, മുഖക്ഷൌരം മുതലായതു കഴിച്ചു ശുഭ്രവസ്ത്രങ്ങൾ ധരിച്ചു്, സുമുഖനായ്ക്കിടന്നു. രോഗപീഡ അനുഭവിക്കുന്നുണ്ടെന്നുള്ളതിന്നു മുഖത്തു യാതൊരു ചിഹ്നവും കാണപ്പെട്ടില്ല. അവസാനത്തെ രണ്ടു നാളുകളിൽ അദ്ദേഹത്തിന്നു യാതൊരു പീഡയും ഉണ്ടായിരുന്നില്ലെന്നുതന്നെ പറയാം. മന്ദസ്മിതത്താൽ പ്രകാശിച്ചുകൊണ്ടിരുന്ന ആ മുഖത്തു ദുഃഖചിഹ്നങ്ങൾ യാതൊന്നും ഉണ്ടായിരുന്നില്ലെന്നു മാത്രമല്ല, സമാധാനവും ശാന്തതയും പരിപൂൎണ്ണമായി കാണപ്പെട്ടിരുന്നു. ഈ ദിവസം മുഴുവനും വായപൂട്ടാതെ സംസാരിച്ചുകൊണ്ടിരുന്നു. പക്ഷെ, സംസാരമദ്ധ്യേ ഇംഗ്ലീഷിലും മലയാളത്തിലും പലതും അസംഗതമായി പ്പറയുകയുണ്ടായി. എന്താണിങ്ങനെ സംസാരിക്കുന്നതെന്നു ചോദിക്കുമ്പോൾ താൻ അറിഞ്ഞുകൊണ്ടു നേരംപോക്കു പറഞ്ഞതാണെന്ന നാട്യത്തിൽ പുഞ്ചിരിതൂകിയിരുന്നു. ഹാ! ആ പുഞ്ചിരിയുടെ മാധുൎയ്യവും മനോജ്ഞതയും അവൎണ്ണനീയംതന്നെ. ദേഹത്തിൽ ഒരു ഭാഗത്തു് അഗ്നിജ്വാലയും, മറുഭാഗത്തു കുളിർകാററും പതിച്ചാലുണ്ടാകുന്ന അനുഭവമാണു് അദ്ദേഹത്തിൻെറ ഈ അവസാനമന്ദസ്മിതങ്ങൾ എന്നിൽ ഉളവാക്കിയതു്. ജഗദീശ്വരാ! ഭൎത്താവിൻെറ അവസാനത്തെ ഏവംവിധങ്ങളായ ഭാവങ്ങളും നോട്ടങ്ങളും മനോഹരങ്ങളും, ആനന്ദദായകങ്ങളുമായ സ്മരണകളായി എൻെറ ഹൃദയത്തിൽ പതിപ്പിക്കുവാൻവേണ്ടിയായിരിക്കുമോ, ആ ഓമനമുഖത്തെ ഇത്ര സുന്ദരമാക്കിത്തീൎത്തതു്? അഥവാ, ഈ മാംസേക്ഷണങ്ങളിൽനിന്നു് എന്നെന്നേയ്ക്കും മറഞ്ഞുപോകാൻ തുടങ്ങുന്ന ആ പ്രിയവിഗ്രഹവുമായുള്ള വേർപാടിൻെറ കാഠിന്യവും നിൎദ്ദയത്വവും വൎദ്ധിപ്പിക്കുവാനോ?

തിങ്കളാഴ്ച ദിവസം മുഴുവനും ഈ വിധത്തിൽ കഴിഞ്ഞു. രാത്രിയിലും വിശേഷിച്ചൊന്നുമുണ്ടായില്ല. ഏതാനും മണിക്കൂർ സ്വസ്ഥനായി ഉറങ്ങുകകൂടെ ചെയ്തു. ചൊവ്വാഴ്ച പ്രഭാതമായപ്പോൾ മരുമകനെ വിളിച്ചു താൻ എഴുതുവാൻ ഉപയോഗിച്ചുവന്നിരുന്ന

ഫൌണ്ടൻപേനകളും പെൻസിലുകളും താൻ വളരെക്കാലമായി പെൻസിൽ ചെത്തുവാൻ ഉപയോഗിച്ചുവന്നിരുന്ന ചെറുകത്തിയും തപാൽമുദ്രകൾ ഇട്ടു സൂക്ഷിക്കുവാൻ ഉപയോഗിച്ചിരുന്ന ചെറിയ തുകൽസഞ്ചിയും എടുത്തുകൊണ്ടുവരുവാൻ പറഞ്ഞു. അവയെ ഓരോന്നായി പരിശോധിച്ച്, "ഇവയെ എൻെറ കുട്ടികൾക്കായി സൂക്ഷിച്ചുകൊടുക്കണം, ആരും തട്ടിക്കൊണ്ടുപോകരുത്'" എന്നു പറഞ്ഞു ചിലതിനെ മടക്കിക്കൊടുക്കയും മററു ചിലതിനെ തൻെറ തലയ്ക്കൽ വെയ്ക്കയും ചെയ്തു. അവയെ എന്തിനാണ് തലയ്ക്കൽ വെച്ചിരിക്കുന്നതെന്നു ഞാൻ ചോദിച്ചപ്പോൾ "വല്ല കള്ളന്മാരും കടന്നു മോഷ്ടിച്ചുകൊണ്ടു പോവാതിരിക്കാനാണ്. എൻെറ കുട്ടികൾക്കു ലഭിക്കേണ്ട പിതൃസ്വത്ത് ഇവയാണ്. ഇവയുടെ സഹായംകൊണ്ടാണ് ഞാൻ ഈ ലോകത്തിൽ ജീവിച്ചത്; അവരും അങ്ങിനെതന്നെ കഴിയട്ടെ" എന്നു പറഞ്ഞു. അവയെ ഞാൻ സൂക്ഷിച്ചുവെയ്ക്കാമെന്നേററപ്പോൾ സന്തോഷത്തോടുകൂടെ അവ എന്നെ ഏല്പിച്ചു. "എൻെറ കുട്ടികൾക്കാണ് സൂക്ഷിച്ചുവെയ്ക്കണേ!" എന്നു പിന്നീടു രണ്ടുപ്രാവശ്യം എന്നെ ഓർമ്മപ്പെടുത്തി.

അന്നു പകൽ മിക്കവാറും മൌനിയായി അർദ്ധനിമീലിതാക്ഷനായി കിടക്കുകയാണുണ്ടായത്. ഒന്നുരണ്ടു പ്രാവശ്യം "എൻെറ ജ്യേഷ്ഠൻ വന്നോ?" എന്നു ചോദിക്കയും, "ഓഹോ! കോടതി പൂട്ടിയിട്ടില്ലല്ലോ, പൂട്ടിയാൽ ഉടൻ വന്നുചേരും" എന്നു തന്നെ താൻ മറുപടി പറഞ്ഞു സമാധാനപ്പെടുകയും ചെയ്തു. അന്നത്തെ സംസാരം വളരെ വ്യക്തമായിട്ടായിരുന്നു. ഓർമ്മക്കേടായി ഒന്നും പറഞ്ഞില്ല. ഉച്ചയ്ക്കു തൻെറ കത്തുഫയലുകളിൽനിന്നു ചിലതെടുക്കാൻ ആവശ്യപ്പെടുകയും, അവയിൽ ചില കത്തുകളിൽ നീലപ്പെൻസിൽകൊണ്ടു് അടയാളപ്പെടുത്തുകയും ചെയ്തു. വൈകുന്നേരത്തു തപാൽ വന്നപ്പോൾ താൻ പേടിയെട്ടു് പത്രത്തിൻെറ മേൽ നടത്തിയിരുന്ന അപ്പീൽക്കേസ് വിചാരണയെപ്പററി

ഇംഗ്ലീഷ്പത്രത്തിൽ എന്തെങ്കിലും പറഞ്ഞിട്ടുണ്ടോ എന്നു നോക്കുവാൻ എന്നോടു പറഞ്ഞു. ഒന്നുമില്ലെന്നു ഞാൻ പറഞ്ഞപ്പോൾ, "രണ്ടാഴ്ചകൂടെ കഴിഞ്ഞുവെങ്കിൽ രണ്ടിലൊന്നു തീച്ച് അറിയാമായിരുന്നു" എന്നു പറകയുണ്ടായി. തിരുവിതാംകൂറിലെ ഒരു മലയാളപത്രത്തിൽ അദ്ദേഹം അത്യാസന്നമായ സുഖക്കേടിൽ കിടക്കുന്നു എന്നു വിശേഷവാത്തകളുടെ കൂട്ടത്തിൽ പ്രസ്താവിച്ചിരുന്നതു് അദ്ദേഹംതന്നെ കണ്ടുപിടിച്ചു വായിച്ചശേഷം പെൻസിൽകൊണ്ടു് അടയാളപ്പെടുത്തി സമീപത്തു നിന്നിരുന്ന ഞങ്ങളെ കാണിച്ചു.

വൈകുന്നേരം പതിവുപോലെ ഡാക്ടർ വന്നു നോക്കിയപ്പോൾ അദ്ദേഹം സ്വസ്ഥനായി കിടക്കുകയായിരുന്നു. എന്തെങ്കിലും ഉപദ്രവമുണ്ടോ എന്നു ഡാക്ടർ ചോദിച്ചതിനു് ഒന്നുമില്ലെന്നു് ആംഗ്യംകാണിക്കമാത്രം ചെയ്തു. ഞാൻ അദ്ദേഹത്തിൻെറ സമീപത്തു മാറാതെ നിന്നിരുന്നു. ചിലപ്പോൾ കിടക്കവിരിപ്പിനേയും, ജനവാതിലിൽ തൂക്കിയിരുന്ന തിരശ്ശീലയേയും പിടിച്ചു വലിക്കയും, ചിലപ്പോൾ കട്ടിലിൻെറ വക്കത്തായി നീങ്ങിക്കിടക്കുകയും ചെയ്യുന്നതു കണ്ടു്, നിലത്തു വീണുപോകാതിരിപ്പാനായി ഞാൻ കട്ടിലിൻവക്കിലിരിക്കുകയും, നീക്കിക്കിടത്തുവാൻ ശ്രമിക്കയും ചെയ്തപ്പോൾ വേണ്ടെന്നു തടുക്കുകയും, "ഞാൻ പാലക്കാട്ടു ദീനമായിക്കിടന്ന കാലത്തു് എഴുതിയ പുസ്തകത്തിലെ അവസാനഘട്ടം ഓമ്മയില്ലേ? അതുപോലൊന്നാണിതു്, സൂക്ഷിച്ചുനോക്കി മനസ്സിലാക്കിക്കൊള്ളു. ഇനി ഒരു പുസ്തകം രചിക്കുമ്പോൾ സൂക്ഷ്മമായി വർണ്ണിക്കാം" എന്നു് എന്നോടു പറകയും ചെയ്തു. അസംബന്ധം പറകയാണെന്നായിരുന്നു ഞാൻ അപ്പോൾ കരുതിയതു്. എന്നാൽ ഒന്നുരണ്ടു നിമിഷം സൂക്ഷിച്ചു നോക്കി നിന്നപ്പോൾ അദ്ദേഹം എഴുതിയ 'നരകത്തിൽനിന്നു്' എന്ന പുസ്തകത്തിലെ അവസാനഘട്ടത്തെയാണു് എന്നെ അദ്ദേഹം ഓമ്മപ്പെടുത്തിയതെന്നു മനസ്സിലായി.

സമയം സന്ധ്യമയങ്ങി! അന്ധകാരം എങ്ങും വ്യാപിച്ചു; വായുമണ്ഡലം നിശ്ചലമായും നിശ്ശബ്ദമായും ഇരുന്നു. കാലം മദ്ധ്യവേനൽ ആയിരുന്നതിനാലും, ആകാശം മേഘച്ഛന്നമായിരുന്നതിനാലും ചൂട് അസഹ്യമായിരുന്നു. ഏതൽപര്യന്തം ഭൂമിയിൽ യാതൊരാൾക്കും ഒരുവിധത്തിലും അടിമപ്പെടാതിരുന്ന ആ പുരുഷകേസരി പൂർണ്ണമനസ്സാലെ അന്തകന്നടിമപ്പെടാൻ തുടങ്ങുന്നതു കണ്ടു് എന്റെ മനസ്സും, ഉഷ്ണകാഠിന്യത്താൽ ദേഹവും ഒരുപോലെ ചുട്ടുനീറി. ദേഹത്തിൽനിന്നു് അനവരതം നിർഗ്ഗമിച്ചുകൊണ്ടിരുന്ന വിയർപ്പുതുള്ളികളും, കണ്ണുകളിൽനിന്നു നിരർഗ്ഗളമായി ഒഴുകിക്കൊണ്ടിരുന്ന അശ്രുക്കളും ഈ ചൂടിനെ അല്പവും ശമിപ്പിച്ചില്ല. അണയാൻപോകുന്ന ആ ദീപത്തിന്റെ പ്രഭയെ കണ്ടു സഹിച്ചുനില്പാൻ ശക്തയല്ലാതെ ഞാൻ മുറിയിൽനിന്നു പുറത്തിറങ്ങുന്നതു കണ്ടപ്പോൾ 'ഡാളി! ഇവിടെ വരു' എന്നു് അദ്ദേഹം ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. ഞാൻ അടുത്തു ചെന്നപ്പോൾ 'ഡാക്ടർ നായർക്കു് ഒരു കത്തെഴുതി അയയ്ക്കൂ' എന്നു പറഞ്ഞു രാവിലെ എഴുതിയാൽ പോരേയെന്നും എന്താണു് എഴുതി അറിയിക്കേണ്ടതെന്നും ചോദിച്ചപ്പോൾ 'രാവിലെ എഴുതാൻ സാധിക്കയില്ല; ഇപ്പോൾത്തന്നെ എഴുതൂ' എന്നു നിർബ്ബന്ധിച്ചു. 'എന്താണു് എഴുതേണ്ടതു്? കേസ്സിനെപ്പററിയാണോ?' എന്നു വീണ്ടും ചോദിച്ചപ്പോൾ 'പോയി എഴുതൂ' എന്നുമാത്രം വീണ്ടും പറഞ്ഞു. ഞാൻ മുറിയിൽനിന്നു പുറത്തുവന്നു ജനവാതുക്കൽക്കൂടേ നോക്കിനിന്നു. ഒരു നിമിഷത്തിന്നുള്ളിൽ 'ഡാളി, ഡാളി' എന്നു് ഉച്ചത്തിൽ അദ്ദേഹം എന്നെ വീണ്ടും വിളിച്ചു. ഞാൻ അകത്തു ചെന്നപ്പോൾ 'എനിക്കു കുറെ പാനോപെപ്റ്ററൺ തരൂ' എന്നാവശ്യപ്പെട്ടു. അതു കൊണ്ടുവന്നു കൊടുത്തപ്പോൾ കൈയിൽ വാങ്ങി 'ഇതു ഡാളിയുടെ ഗുണത്തിന്നാണു്, കേട്ടോ ഡാളി!' എന്നിങ്ങിനെ പറഞ്ഞുകൊണ്ടു മരുന്നു മുഴുവൻ കുടിച്ചു. ഇതുതന്നെയായിരുന്നു അദ്ദേഹത്തിന്റെ ഒടുവിലത്തെ വാക്കുകളും പ്രവൃത്തി

യും. എന്റെ ഓമനപ്പേർ പറഞ്ഞുകഴിഞ്ഞതോടെ അനുഗ്രഹീതമായ ആ നാവും സ്തംഭിച്ചു. ക്രമേണ നാഡിയും ഹൃദയസ്പന്ദനവും കുറഞ്ഞുവന്നു. രണ്ടു നിമിഷത്തിനുള്ളിൽ ഗളനാളത്തിൽ കഫം തടഞ്ഞു് ഒച്ചപ്പെട്ടു. നാവുവരൾച്ചയെ ശമിപ്പിക്കുന്നതിനായി അവസാനത്തെ വെള്ളംകൊടുക്കലും ഞാൻ പണിപ്പെട്ടു നിർവ്വഹിച്ചു. യാതൊരു പ്രയാസവും കൂടാതെ അവസാനശ്വാസം കഴിച്ചു് ആ പുണ്യാത്മാവു തന്റെ സൃഷ്ടികർത്താവിന്റെ തൃപ്പാദത്തിങ്കലേയ്ക്കു യാത്രയായി.

എന്റെ ഹൃദയം ശൂന്യമായി; ലോകം എനിക്കു് അന്ധകാരമയമായി; ഇടയനില്ലാത്ത ആട്ടിൻകുട്ടികളെപ്പോലെ ഓമനസ്സന്താനങ്ങൾ അലഞ്ഞു ക്ലേശിപ്പാനും വഴിയായി. അല്ലയോ ജഗദീശ്വര! പ്രാണവല്ലഭന്റെ ആത്മാവുമായി ഐക്യം ലഭിക്കുന്നതിന്നു് അചിരേണ ഈയുള്ളവൾക്കു ഭാഗ്യമുണ്ടാവാൻ അവിടുന്നു കടാക്ഷിക്കേണമേ!



